Registered No. M—770

B. Thomas

പുസ്തകം ൧൯] [ലക്കം ൧

൧൯൧൦—൩ ൧൦൮൮ മകരം

# മലങ്കരഇടവകപത്രിക.

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.

നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.
[മാർ പൌലൂസ്]

| സംഗതിവിവരങ്ങൾ. | പുറം. |
|---|---|
| ക്രിസ്തുവിൻെറ രൂപാന്തരം | ൧ |
| മാർ തോമ്മാസഭയിലെ പട്ടത്വം | ൪ |
| പരേതനായ നമ്മുടെ വലിയതിരുമേനി | ൯ |
| ഹൈക്കുച്ചുകാരുടെ ഉരകല്ലിൽ യാക്കോബായ വിശ്വാസ[illegible] | |
| [illegible]ങ്ങളുടെ മാററു | ൧൨ |
| [illegible]കഥാപുഷ്പങ്ങൾ [illegible] | ൧൩ |
| [illegible] പ്രസംഗക്കുറിപ്പുകളും | ൧൮ |
| [illegible] സുറിയാനിപള്ളി | ൨൦ |

മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ റവ. ടി. കൊച്ചുമ്മൻ.

# പഞ്ചാംഗം

ശ്ബോത്ത് — കുംഭം

൧൯൧൦. ൧൦൮൫.

ഫിബ്രുവരി — മാർച്ച്

| ആഴ്ച. | സു. | മ. | ഇം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| തി | ൧ | ൩ | ൧൪ | ൨-ാംനു (മായൽത്താ) അതായ്തു നമ്മുടെ കർത്താന്റെ ദേവാലയ പ്രവേശനം. (മാറാനായ) |
| ചൊ | ൨ | ൪ | ൧൫ | |
| ബു | ൩ | ൫ | ൧൬ | ൩-ാംനു മാർ ബർസൌമ്മാ, മാർ ശെമഊൻദെസ്തൂനാ, മാർ അന്തോനിയോസു എന്നിവരുടേയും സകല പിതാക്കന്മാരുടെയും ഓർമ്മ. |
| വ്യാ | ൪ | ൬ | ൧൭ | |
| വെ | ൫ | ൭ | ൧൮ | ൭-ാംനു ദനഹാക്കുപിമ്പ ൫-ാം ഞായറാഴ്ച. |
| ശ | ൬ | ൮ | ൧൯ | |
| ഞാ | ൭ | ൯ | ൨൦ | ൮-ാംനു നിനുവേനോമ്പാരംഭം. |
| തി | ൮ | ൧൦ | ൨൧ | |
| ചൊ | ൯ | ൧൧ | ൨൨ | ൧൧-ാംനു നിനുവേനോമ്പു വീടൽ. സ്വർണ്ണനാവുള്ള മാർ ഈവാനിയോസിന്റെ ഓർമ്മ. |
| ബു | ൧൦ | ൧൨ | ൨൩ | |
| വ്യാ | ൧൧ | ൧൩ | ൨൪ | ൧൪-ാംനു ദനഹാക്കു പിമ്പുള്ള ൬-ാം ഞായറാഴ്ച. (കോഹ്നെ) അതായ്തു മരിച്ചുപോയ സകല പട്ടക്കാരുടെയും ഓർമ്മ. |
| വെ | ൧൨ | ൧൪ | ൨൫ | |
| ശ | ൧൩ | ൧൫ | ൨൬ | ൨൪-ാംനു മാർ മത്തായിശ്ലീഹായുടെ ഓർമ്മ. |
| ഞാ | ൧൪ | ൧൬ | ൨൭ | |
| തി | ൧൫ | ൧൭ | ൨൮ | ൨൫-ാംനു അങ്കമാലി പള്ളിയിൽ കാലം ചെയ്ത മാർ ക്രുദീശലോസിന്റെ ഓർമ്മ. |
| ചൊ | ൧൬ | ൧൮ | ൧ | |
| ബു | ൧൭ | ൧൯ | ൨ | ൨൮-ാംനു (കൊത്തിനെ) അതായ്തു വലിയ നോമ്പിന്റെ ൧-ാം ഞായറാഴ്ച (പേത്രുത്താ) |
| വ്യാ | ൧൮ | ൨൦ | ൩ | |
| വെ | ൧൯ | ൨൧ | ൪ | |
| ശ | ൨൦ | ൨൨ | ൫ | |
| ഞാ | ൨൧ | ൨൩ | ൬ | |
| തി | ൨൨ | ൨൪ | ൭ | |
| ചൊ | ൨൩ | ൨൫ | ൮ | |
| ബു | ൨൪ | ൨൬ | ൯ | |
| വ്യാ | ൨൫ | ൨൭ | ൧൦ | |
| വെ | ൨൬ | ൨൮ | ൧൧ | |
| ശ | ൨൭ | ൨൯ | ൧൨ | |
| ഞാ | ൨൮ | ൩൦ | ൧൩ | |
| തി | ൧ | ൧ | ൧൪ | |
| ചൊ | ൨ | ൨ | ൧൫ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൯ | ൧൯൧൦ മകരം | ലക്കം ൧

## ക്രിസ്തുവിന്റെ രൂപാന്തരം.

കെ. വി. ചാക്കൊ ബി. എ. എൽ. റ്റി.

മലയിൽവച്ച് ശിഷ്യന്മാരുടെ മുൻപാകെ മറുരൂപപ്പെട്ടതിനെക്കുറിച്ചുള്ള ഇവിടെ വല്ലതും പറയണമെന്നു വിചാരിക്കുന്നത്. ഒരു വിശ്വാസവും ഒരു കർത്താവും ഒരു ജ്ഞാനസ്നാനവുമേ ഉള്ളു എന്നു എഴുതപ്പെട്ടിരിക്കുന്ന ക്രിസ്തു എല്ലാപ്പോഴും ഇന്നലെയും ഇന്നും എന്നേക്കും ഒരുപോലെ ഇരിക്കുന്നു. ആ ക്രിസ്തുവിനെ ഭക്തി നിഷ്ഠയായി സഭയിൽ ... (അല്ലായ്കയും ഒന്നാമയായും ആയി നിത്യനായി സഫിരി ചെയ്യുന്നു.) എന്നാലും സഭയിൽ പിരിച്ചിൽ ഉണ്ടായിട്ടു ക്രിസ്തുവിനെക്കുറിച്ചു പലരും പലവിധത്തിൽ പറയുന്നു. നാലു സുവിശേഷങ്ങളിൽ നിന്നാണ് നാം ക്രിസ്തുവിന്റെ ഏതാണ്ടു ഒരു രൂപം ഗ്രഹിക്കുന്നത്. ഇതു ക്രിസ്തീയവകുപ്പുകാർ എല്ലാപേരും ഏറെക്കുറെ സമ്മതിക്കുന്നു.

നാം ഒരു പുസ്തകം വായിക്കുന്നു. ഒരു കഥ എന്നു തന്നെ ഇരിക്കട്ടെ. അതിൽ ഒരു കഥാനായകനെ കാണാം. അദ്ദേഹത്തെക്കുറിച്ചുള്ള പല വർണ്ണനകളുംകൊണ്ടു തന്റെ ദേഹരൂപം ഏതോ ഒരു വിധത്തിൽ നമ്മുടെ മനസ്സിൽ പതിയുന്നു. തന്റെ മനസ്സിന്റെ രൂപവും രുചിയും കൂടെ ഒരുവിധത്തിൽ അനുമാനിക്കാവുന്നതാണ്. സുവിശേഷങ്ങളും പൌലൂസിന്റെയും പത്രോസിന്റെയും മറ്റും ലേഖനങ്ങളും വായിക്കുമ്പോഴും ക്രിസ്തുവിനെക്കുറിച്ചു ഒരു രൂപം നമ്മുടെ മനസ്സിലും പതിയുന്നു. എന്നാൽ പൂർണ്ണദൈവത്വം അഭേദമായി ദേഹരൂപമായി തന്നിൽ വസിച്ചതുകൊണ്ടും തന്റെ മനസ്സിന്റെ ശക്തിയും ആഴവും പിതാവിന്റെ അടുക്കൽ ഉള്ള സംസർഗ്ഗവും ഒരു സാധാരണ മനുഷ്യന്റേതിൽനിന്നു സീമാതീതമായി ഉയർന്നും വ്യത്യാസപ്പെട്ടും ഇരുന്നതുകൊണ്ടും അല്പബുദ്ധികൾ എന്നല്ല ജ്ഞാനികൾ എന്നു എണ്ണപ്പെടുന്നവർക്കു മാത്രം ബലഹീനരായ മനുഷ്യർ തന്നെക്കുറിച്ചു ധരിച്ചതിൽ കാണിച്ച വിവിധത്വത്തിനു കുറവും കണക്കുമില്ല. ദൈവത്വവും മനുഷ്യത്വവും എങ്ങിനെയാണ് ചേർന്നിരുന്നതു. രണ്ടും ഉണ്ടായിരുന്നോ ഒന്നു മാത്രമേ ഉണ്ടായിരുന്നോള്ളോ, രണ്ടും ഉണ്ടെങ്കിൽ കലർന്നിരുന്നോ അഥവാ പരസ്പരസ്വാതന്ത്ര്യത്തോടുകൂടിയിരുന്നോ, എന്നിത്യാദി ഉള്ള തർക്കങ്ങളെക്കൊണ്ടു സഭാചരിത്രത്തിന്റെ ആദ്യഘട്ടങ്ങൾ നിറഞ്ഞിരിക്കയാണ്. മാർസിയന്റെ എതിർപ്പ്, അറിയോസിന്റെയും നെസ്തോറിന്റെയും പിരിച്ചിൽ, നോസ്റ്റിക്കിന്റെ വാദം മുതലായവയും അവയെപ്പോലെയുള്ള മറ്റു പല ഭിന്നതകളും എല്ലാം ഉണ്ടായിരുന്നിട്ടും ക്രിസ്തുവിന്റെ സഭ ഇന്നും തന്നോടു വിശ്വസ്തയായിത്തന്നെ സഫിരി ചെയ്യുന്നു.

ഈ കാലത്തും ക്രിസ്തുവിനെക്കുറിച്ചു ഗ്രഹിക്കുന്നതിൽ വ്യത്യാസം ഉണ്ടെന്നു സമ്മതിച്ചേ തീരൂ. യൂറോപ്പിലെ ലത്തീൻ (റോമാക്കാർ) ഗ്രീക്കാരുടെ ഇടയിൽ പ്രചരിച്ച വിശ്വാസം ക്രിസ്തു, നീതി, സത്യം, ധർമ്മം ഈ വക ഗുണങ്ങൾ മൂർത്തീഭവിച്ചു എന്നായിരുന്നു. കരുണ, കൃപ, കരൾകനിവു, ആർദ്രചിത്തത മുതലായ ഗുണങ്ങൾ മേൽ പറയപ്പെട്ടവയോടൊന്നിച്ചുതന്നെ രണ്ടിനങ്ങൾക്കും യാതൊരു നിലനില്പും കൂടാതെ മർദ്ദിച്ചു സഫിരി ചെയ്യുമോ ... (ചെയ്യുപ്പോരിക) എന്നുള്ളതു പ്രധാനമെന്നും അതുകൊണ്ടു ഒടുവിൽ പറഞ്ഞ ഗുണങ്ങൾ മിക്കവാറും തന്റെ അമ്മയിൽ ആയിരുന്നു പ്രത്യക്ഷപ്പെട്ടിരുന്നതെന്നും ഉപദേശിച്ചു. ഇതിന്റെ ഫലമായി ഏകദേശം ദൈവത്തോടൊപ്പംതന്നെ കർത്താവിന്റെ അമ്മയേയും അവർ ഉയർത്തി എന്നു ബിഷോപ്പ് ഗോർ ബാംപ്റ്റൻ ലക്ചറിൽ പ്രതിപാദിക്കുന്നുണ്ട്.

നോക്കിക്കൂടാത്തവണ്ണം ഉള്ള വെളിച്ചത്തിൽ വസിക്കുന്ന യേശു എന്നു പറയുന്നതു പിശകാണു, എന്നാൽ യേശുവോ നമ്മുടെ സ്നേഹിതനും നമ്മുടെ എല്ലാ ബലഹീനതകളിലും കൂടെ നമ്മോടു സഹതപിക്കുന്ന പ്രധാനാചാര്യനും ആണു എന്നു ലൂത്രൺവർഗ്ഗക്കാർ ഉപദേശിച്ചു (പ്രൊട്ടസ്റ്റാന്റുകാർ). എന്നാൽ പ്രൊട്ടസ്റ്റാന്റു വേദശാസ്ത്രികൾ യേശുക്രിസ്തുവിന്റെ സഹതാപസഹകരണങ്ങളെക്കുറിച്ചു ശക്തിയായി ഉപദേശിച്ചപ്പോൾ മറ്റു ചില കാര്യം മറന്നുപോയി എന്നു ഇപ്പോൾ ഉള്ളവർ സമ്മതിക്കുന്നു. ഒരു ഗവൺമെന്റിന്റെ ചട്ടങ്ങളെ നടപ്പിൽ വരുത്തുന്നതിനു അധികൃതന്മാരായിരിക്കുന്നവരിൽ ഒരുവിധത്തിലും അപ്രധാനനല്ലാത്തതു ഒരു ആളല്ലോ ഒരു ഡിസ്ട്രിക്ട് മജിസ്ട്രേട്ട്. അദ്ദേഹത്തിനു ഒരോ ഡിപ്പാർട്ടുമെന്റിലും ഇന്ന ജോലി ഇന്നവിധം ചെയ്യാതിരിപ്പാനുണ്ടെന്നു മേലാവിലുള്ളവർ വ്യവസ്ഥ ചെയ്തിട്ടുണ്ട്. അതുപോലെതന്നെ യേശുവിനും വീണ്ടെടുപ്പുജോലിയിൽ ഇന്നിന്നകാര്യങ്ങൾ ചെയ്തുതീർക്കാനുണ്ടായിരുന്നു; അവയുടെ സ്വഭാവം ഇന്നവിധമുള്ളതായിരുന്നു എന്നും മറ്റും ഉള്ള വളരെ ഗ്രദ്ധമായ തത്വങ്ങളെക്കുറിച്ചു സംശയമെന്യേ അളവു കറക്കുന്ന ഒരുവക ക്ഷമയില്ലാത്ത അഭിജ്ഞത്വം പ്രൊട്ടസ്റ്റാന്റു ശാസ്ത്രികൾക്കുണ്ടായിരുന്നു എന്നു കാർണഗീ സിമ്പ്സൻ പറയുന്നു. ചരിത്രപാഠയോഗം കൊണ്ടു അഥവാ പുതിയനിയമവായനകൊണ്ടു മനസ്സിൽ രൂപീകരിക്കുന്ന ക്രിസ്തു ഒന്നു; നമ്മുടെ ആത്മാവു നിത്യനായിരിക്കുന്ന യേശുമശിഹായോടു അടുത്തു സംസർഗ്ഗം ചെയ്തുതുടങ്ങുമ്പോൾ പരിശുദ്ധാത്മാവു വിശ്വാസിയുടെ മനസ്സിൽ വെളിപ്പെടുത്തുന്ന ക്രിസ്തു മറ്റൊന്നു എന്നു പ്രൊഫസ്സർ കേർക്ക് പറയുന്നു. (ഹിസ്റ്റോറിക് ക്രൈസ്റ്റ് ആൻഡ് മെഡിയവൽ ക്രൈസ്റ്റ്) വെയിത്സകാരി സ്ത്രീക്കു വെളിപ്പെട്ട ക്രിസ്തു പെസ്ഥിസിലെ രഹസ്യം സാധിച്ചു എന്നു അവർ പറകയുണ്ടായി. വിശുദ്ധ തെരേസ്യായിക്കു വെളിപ്പെട്ട ക്രിസ്തു രക്തം ഒഴുകിക്കൊണ്ടിരുന്ന തന്റെ ഹൃദയത്തെ കാണിച്ചുകൊടുത്തുംകൊണ്ടുനിന്നതുപോലായിരുന്നു. ഇതെല്ലാം സത്യമെങ്കിൽ ക്രിസ്തു ഒരു കല്പിതാപുരുഷൻ എന്നു വരുമോ? ക്രിസ്തു ഒന്നു. തന്റെ ആത്മാവും ഒന്നു. തന്നിലുള്ള വിശ്വാസവും ഒന്നുതന്നെ. എന്നാലും വിശ്വാസികളുടെ ബുദ്ധിയുടെയും ആശയത്തിന്റെയും ശുദ്ധിയുടെയും മറ്റു പല വ്യവസ്ഥകളുടെയും സ്ഥിതിയെ അവലംബിച്ചു തന്റെ വിശ്വരൂപം പ്രത്യക്ഷപ്പെടുന്നു.

അതിശയം ചെയ്തുകൊണ്ടു യേശു ദൈവമാണെന്നു ഒരുകാലത്തു പറഞ്ഞു. എന്നാൽ ഇപ്പോൾ മനുഷ്യർക്കാർക്കും സാധിക്കുന്നതിനു കഴിവില്ലാത്തവണ്ണം ശ്രേഷ്ഠ പരിശുദ്ധ ജീവിതം ചെയ്തു അപ്രത്യക്ഷനായ ദൈവത്തിൻ സ്വഭാവത്തിൻ പ്രതിഛായയെ വെളിപ്പെടുത്തിക്കൊണ്ടു താൻ ദൈവമായിരുന്നു എന്നു ശാസ്ത്രികൾ സാധിക്കുന്നു.

പതിനാറാംനൂറ്റാണ്ടിൽ പൊരുൾതിരിച്ച വേദപുസ്തകത്തിൽ മനസ്സിലായാതെന്നു പല വിശങ്കകളും വന്നുപോയിട്ടുണ്ടെന്നും അതു ഒഴിക്കേണ്ടതാണെന്നും പറയുന്നു. വിശേഷമായപുതിയ ഒരു തർജ്ജമ പ്രൊട്ടസ്റ്റന്റുകാർ ഉണ്ടാക്കുകയും ചെയ്തു. എന്നാൽ ഉള്ള ഗ്രന്ഥങ്ങളിലേക്കും തർജ്ജമകളിലേക്കും പൌരാണികത്വവും തന്നിമിത്തം പ്രാമാണ്യവും ഉള്ളതു ലത്തീനിൽ ശു: യറോമിന്റെ വൾഗേറ്റിനു മുമ്പുണ്ടായിരുന്നതും ഐറേനിയസ്സും മറ്റും ഗോൾ മുതലായ ദിക്കിൽ ഉപയോഗിച്ചിരുന്നതുമായ ഒരു പുസ്തകത്തിനും, സുറിയാനിയിൽ പ്ശീത്തായ്ക്കു മുമ്പുണ്ടായിരുന്ന ഒരു തർജ്ജമയ്ക്കും ആണെന്നു സാന്ദേ മുതലായ ആധുനിക ശാസ്ത്രികൾ സാധിക്കുന്നു. തർജ്ജമയുടെ വ്യത്യാസംകൊണ്ടുതന്നെ പല ഭേദഗതികളും ഉണ്ടാകുന്നു. പത്തു കന്യകമാരുടെ ഉപമയിൽ മണവാളനെയും മണവാട്ടിയേയും എതിരേല്പാൻ എന്നാണു എല്ലാററിലും പുരാതനമായ സുറിയാനിഗ്രന്ഥത്തിൽ കാണുന്നതെന്നു സാന്ദേ കാണിക്കുന്നുണ്ടു. വേദപുസ്തകത്തിന്റെ അക്ഷരംവഴി അർത്ഥവും ന്യായവും കണ്ടുപിടിക്കുന്നവരും മറെറാരുവക ന്യായങ്ങളേയും വകവയ്ക്കാത്തവരും ഇതിനെന്തു സമാധാനം പറയുമെന്നു കണ്ടറിയേണ്ടതാണ്.

സംഗതികൾ ഇങ്ങിനെയെല്ലാമിരുന്നാലും യൂറോപ്പിലെ നവീകരണത്തിൽ പെട്ട സഭകൾ എല്ലാം തങ്ങളുടെ കയ്യിൽ ഉള്ളതു മാത്രം "സത്യസുവിശേഷം, നിർമ്മലോപദേശവും" എന്നു ശഠിക്കയും അതിനു മുമ്പു സ്ഥിതിചെയ്തിരുന്ന സഭാവിശ്വാ

ശങ്ങൾക്കു ആ വിവരണം തന്നെ ഉപയോഗിക്കുന്നതിനു വളരെ വൈമുഖ്യം കാണിക്കുകയും ചെയ്തിട്ടുണ്ടു്. യൂറോപ്പിലുണ്ടായ സ്ഥിതി ഈ നാട്ടിലും ഇപ്പോൾ പലരും ഉണ്ടാക്കുന്നുണ്ടു്. ചിലപ്പോൾ പാരമ്പര്യാരാധനക്രമങ്ങളിൽ തന്നെ അന്യസഭാവിഭാഗങ്ങളെ വിശിഷ്യ പുരാതനസഭകളെ അശേഷം ദൂഷ്യമാകി ഗണിക്കുന്നു. ഇതു പ്രോട്ടസ്റ്റാന്തു പ്രമാണം കൊണ്ടു ന്യായമൊ എന്നു നോക്കാം. ലൂതർ ഉപയോഗിച്ചിരിക്കും ശക്തിയുള്ള ആയുധം "വിശ്വാസത്താലുള്ള നീതീകരണം" എന്നുള്ള പ്രമാണം ആയിരുന്നു. ഇതു വെറും ഒരു മാർഗ്ഗസംഗതി തന്നെയല്ലാഞ്ഞു ജർമ്മൻ ജനസമുദായത്തിനു ആ കാലത്തുണ്ടായിരുന്ന ധനസ്ഥിതിയെയും രാജ്യഭരണരീതിയെയും കൂടെ ബാധിക്കുന്നതും ആ വക കാര്യങ്ങളുടെ ശോചനീയമായ സ്ഥിതി മെച്ചപ്പെടുത്തി നന്നാക്കുന്നതിനു വേണ്ടി ഉപയോഗിച്ചതും ഇതു തന്നെ ആയിരുന്നു. അതിനോടടുത്ത കാലത്തു തന്നെ കാൽവിൻ ഒരു പുതിയ ഉപദേശം തൊടുത്തി. അപ്പോഴേക്കു ലൂതറും മെലാങ്ക്തനും വളരെ പഴയരായപ്പോയി. ഒന്നു രണ്ടു ശതാബ്ദങ്ങൾ കഴിഞ്ഞു വെസ്ലി ഉണ്ടാക്കിയ വ്യത്യാസം ശുദ്ധീകരണവും നീതീകരണവും രണ്ടല്ല രണ്ടാണത്രെ. ഈ കാലത്തു വേറെയും പല പുതിയ ഉപദേശങ്ങൾ പ്രബലപ്പെട്ടുവരുന്നുണ്ടു. ഇങ്ങിനെ എപ്പോഴും പലതും മാറികൊണ്ടും ചിലപ്പോൾ തമ്മിൽ ധാരാളം ഭേദപ്പെട്ടും വരുന്ന ഉപദേശങ്ങൾ എല്ലാം ക്രിസ്തുവിൻെറ സത്യസുവിശേഷത്തിൻെറ മേലോപദേശങ്ങളും ഇതിൽ പെട്ടതല്ലെന്നു ഇവയെ കൈക്കൊള്ളുന്നവർക്കു തോന്നുന്നവ എല്ലാം ദുരുപദേശങ്ങളും എന്നു വിചാരിക്കുന്നതു സാഹസമല്ലയോ.

ഇത്രയും പറഞ്ഞതുകൊണ്ടു സഭയിൽ ക്രിസ്തുയേശുവിൻെറ മനസ്സിൽ സ്ഥിതിചെയ്തിരുന്നതായ സത്യം സിദ്ധന്മാരായിരിക്കുന്ന ദൈവഭൃത്യന്മാർ നിരന്തരം പുതിയ ശക്തിയോടു ഓരോ കാലത്തു പ്രബോധിപ്പിച്ചു എന്നോ പ്രബലപ്പെട്ടില്ലെന്നോ പറയുകയല്ല. നമ്മുടെ നാട്ടിൽ യഥേഷ്ടം വേദപുസ്തകം വ്യാഖ്യാനിച്ചുണ്ടാകുന്ന കുഴപ്പത്തേക്കാൾ പ്രായേണ പാമരന്മാരായ ജനസാമാന്യത്തിനു അധികൃതന്മാരായ സഭാനാഥന്മാർ ഉപദേശിച്ചുകൊടുക്കയും അവർ അതിനെ കൈക്കൊൾകയും ചെയ്തിട്ടുണ്ടാകുന്ന രീതിയും ക്രമവും ആണു സർവ്വപ്രകാരേണയും ദൈവാനുഗ്രഹമായിട്ടുള്ളതു്. വേദപുസ്തകം കയ്യിൽ എടുക്കുന്നവർ എല്ലാം ഉപദേശിച്ചുതുടങ്ങുന്നു. വ്യാഖ്യാനിച്ചും തുടങ്ങുന്നു. ലോകത്തിലുള്ള പുസ്തകങ്ങൾ എല്ലാം കൂടെ എടുത്താൽ വേദപുസ്തകവും അതേപ്പറ്റി അനുകൂലമായും അല്ലാതെയും എഴുതിട്ടുള്ള പുസ്തകങ്ങളും ആണു എല്ലാറ്റിലും അധികം. യോഗ്യന്മാരായ ശാസ്ത്രികൾ പലവിധത്തിൽ പറഞ്ഞിരിക്കാം. എന്നാൽ അവ എങ്ങിനെയാണെന്നു അറിയണം. വേദപുസ്തകത്തിലുള്ള ഓരോ ഭാഗങ്ങളും ഓരോ സഭക്കാർക്കും ജാതികൾക്കും എഴുതിയതല്ലൊ. അവരുടെ ചരിത്രം എന്താണു; ഏതേതു കാരണങ്ങൾ നിമിത്തമാണു പുസ്തകം എഴുതുന്നതിനിടയായതു എന്നും മറ്റും കഴിയുന്നതും വിശദമായി അറിയേണ്ടതു ഒരു ഉപദേഷ്ടാവിനു അത്യാവശ്യമാണു. വേദപുസ്തകം വായിക്കുന്ന എല്ലാവരേയും പരിശുദ്ധാത്മാവു രക്ഷയുടെ വഴി പഠിപ്പിക്കും സത്യം തന്നെ. എന്നാൽ മനസ്സിനെ ഉരുക്കി നേർമ്മയാക്കി ദിവ്യസത്യങ്ങളെ ആസ്വദിക്കുന്നതിനു തക്കതാക്കി തീർക്കയല്ലൊ പരിശുദ്ധാത്മാവു സാധാരണമായി ചെയ്യുന്നതു. കർത്താവു ശിഷ്യന്മാരുടെ കൂടെ ഇരുന്നപ്പോൾ പറഞ്ഞുകൊടുത്തിട്ടുള്ള പല സത്യങ്ങളും പരിശുദ്ധാത്മാവു വന്നപ്പോൾ അവർക്കു അനന്തരം തെളിവായിവന്നു. ഇതു എല്ലാവർക്കും ഏറെക്കുറെ ഉണ്ടെങ്കിലും എല്ലാവരും ഉപദേശിക്കാനും പഠിപ്പിക്കാനും തുടങ്ങുന്നതു യോഗ്യമാകുമൊ.

മറ്റൊരു കാര്യം ഉള്ളതു ഇങ്ങിനെ ഓരോ അഭിപ്രായം സ്വൈരമായി യഥേഷ്ടം കൈക്കൊള്ളുന്നവർ മറ്റുള്ളവർ എല്ലാവരും തങ്ങളുടെ അഭിപ്രായത്തോടു ചേരണമെന്നു കലശലായി ശഠിക്കയെന്നുള്ളതാണു്. തങ്ങളെപ്പോലെ മറ്റുള്ളവരും എന്നോർത്തിരുന്നെങ്കിൽ എത്ര നന്നായിരുന്നു.

പലരും പലവിധത്തിൽ പറയുമ്പോൾ ആരാണു് ഒരു വിധി പറയേണ്ടതു്? ക്രിസ്തു ഇങ്ങിനെ പലരൂപത്തിൽ പ്രത്യക്ഷപ്പെട്ടപ്പോൾ അവരവർ കല്പിക്കുന്നതായിരിക്കും ഏററം ശരിയായിട്ടുള്ളതു? എല്ലാവരിലും പഠിത്വമുള്ള ആൾ പറഞ്ഞാൽ മതിയോ? പഠിത്വം തന്നെ മതിയാകയില്ല. വിദ്വാന്മാരിൽനിന്നു മറച്ചു ശിശുക്കൾക്കായിരിക്കും ചിലപ്പോൾ ഈ വക സത്യം വെളിപ്പെടുത്തുന്നതു്. ഏററവും

ഭക്തിയുള്ള ആൾ മതിയോ? എങ്കിൽ ഭക്തിയുള്ളവർ എല്ലാം പട്ടത്വത്തിൽ ഉള്ള പരീക്ഷ ജയിക്കാത്തതെന്താണ്. ഇങ്ങിനെ കുഴഞ്ഞുമറിഞ്ഞുവന്നാൽ പിന്നെ തീർച്ച പറയേണ്ടതാര്? ക്രിസ്തുതന്നെ കല്പിക്കണം. അതു എങ്ങിനെ സാധിക്കും എങ്ങിനെ സാധിച്ചിട്ടുണ്ടു എന്നും മറ്റുമുള്ള വിഷയം വേറൊരവസരത്തിൽ പ്രസ്താവിച്ചുകൊള്ളാം.

---

## മാർത്തോമ്മാസഭയിലെ പട്ടത്വം.

(ടി. പി. തരകൻ)

മാർത്തോമ്മാസഭയിലെ പട്ടത്വത്തിന്റെ സാധുത്വത്തെ സംബന്ധിച്ചു സഭാതാരകയും ഇടവകപ്പത്രികയും തമ്മിൽ പ്രമാദമായ ഒരു വാദം നടന്നുവരുന്നുണ്ടല്ലോ. ഇതിനെക്കുറിച്ചു എന്റെ പ്രിയസ്നേഹിതന്മാരിൽ ഒരാളായ മിസ്റ്റർ കെ. വി. ചാക്കോ ബി. എ. എൽ. റ്റി.യുമായി സംസാരിക്കുവാൻ ഇടയായ അവസരത്തിൽ ഇതുസംബന്ധിച്ചു ഇടവകപ്പത്രികയിലേക്കു ഒരു ലേഖനമെഴുതണമെന്നു ഞാൻ വിചാരിച്ചതാണ്. അതനുസരിച്ചു ഞാൻ ചിലതെല്ലാം കുറിച്ചുവയ്ക്കുകയും ചെയ്തിരുന്നു. എങ്കിലും ആസമയത്തു പാത്രിയർക്കീസുബാവാ തിരുമനസ്സിലെ എഴുന്നള്ളത്തുണ്ടാകയും അതുപ്രമാണിച്ചു എറണാകുളത്തെ എതിരേല്പിൽ എത്രയും നിസ്സാരമായിട്ടെങ്കിലും ഒരു ഭാഗം ഞാനും വഹിക്കേണ്ടിവരികയും ഇതു സംബന്ധമായി തന്നെ ഊട്ടുകമണ്ട് മുതലായ സ്ഥലങ്ങളിൽ സഞ്ചരിക്കേണ്ട ആവശ്യം നേരിടുകയും ചെയ്കയാൽ ഞാൻ ആരംഭിച്ച കൃത്യം പൂർത്തിയാക്കുന്നതിനു എനിക്കു സാധിച്ചില്ല. തിരുമനസ്സിലെ എഴുന്നള്ളത്തു കഴിഞ്ഞപ്പോഴേക്കു ഈ സംഗതി എന്റെ മനസ്സിൽനിന്നു വിട്ടുപോകയും ചെയ്തു. ഈയിടെ നടന്ന സുന്നഹദോസിൽ സംബന്ധിക്കുന്നതിനു ഞങ്ങളുടെ പള്ളിയിൽനിന്നു എന്നെക്കൂടെ ഒരു പ്രതിനിധിയായി തിരഞ്ഞെടുക്കുകയാൽ ഞാൻ വീണ്ടും കോട്ടയത്തു എത്തിയ അവസരത്തിൽ ഇടവകപ്പത്രികമാനേജരവർകളോടു ഇതിനെസംബന്ധിച്ചു അല്പം സംസാരിക്കുവാൻ ഇടയാവുകയും താരകയിലെ ലേഖനങ്ങൾക്കു മറുപടി പറയണമെന്നുള്ള പ്രത്യേക ഉദ്ദേശത്തിന്മേൽ ഒരു പത്രം തുടങ്ങുവാൻ ഭാവിക്കുന്നുണ്ടെന്നും അതിന്റെ ചുമതല ഞാൻ വഹിക്കണമെന്നും തിരുവനന്തപുരത്തു താമസിക്കുന്ന എന്റെ ഒരു മാന്യസ്നേഹിതൻ എന്നോടു ആവശ്യപ്പെടുകയും ചെയ്തപ്പോഴാണ് ഈ സംഗതി എനിക്കു വീണ്ടും ഓർമ്മയുണ്ടായതു. എന്റെ സ്നേഹതന്റെ അപേക്ഷയെ സ്വീകരിക്കുന്നതിനു പല കാരണങ്ങളാലും എനിക്കു നിവൃത്തിയില്ലാതെ പോയെങ്കിലും തൽക്കാലം ഈ സംഗതി എന്നെ ഓർമ്മപ്പെടുത്തിയതിനു വേണ്ടി ഞാൻ അദ്ദേഹത്തിനു നന്ദിപറഞ്ഞുകൊള്ളുന്നു.

ഇടവകപ്പത്രികയിൽ ഇതുസംബന്ധിച്ചു പ്രസിദ്ധപ്പെടുത്തിവരുന്ന ലേഖനങ്ങൾ പേരില്ലാലേഖകന്മാരുടെതാണെന്നോ അവയുടെ കർത്താക്കൾ ഗണനീയന്മാർ അല്ലെന്നോ പറഞ്ഞു താരക അവയ്ക്കൊന്നിനുംതന്നെ മറുപടിപറയാതിരിക്കുന്ന സ്ഥിതിക്കു എന്റെ ലേഖനത്തെയും ആ വിധത്തിൽ വല്ല കാരണവും പറഞ്ഞു ഉപേക്ഷിക്കയില്ലെ എന്നു ഒരു ഭയം എനിക്കു ന്യായമായി ഉണ്ടാകാതിരിക്കുന്നില്ല. എങ്കിലും ഒന്നു പരീക്ഷിക്കതന്നെ എന്നു നിശ്ചയിച്ചു ഇതെഴുതുന്നതാണ്.

ന്യായമായും മര്യാദയായും ആരെങ്കിലും ചെയ്യുന്ന ചോദ്യങ്ങൾക്കു സമാധാനം പറയേണ്ടതു മര്യാദക്കാരുടെ കടമയാണല്ലോ. ഈ വാദത്തെസംബന്ധിച്ചു എനിക്കു പറവാനുള്ള ന്യായങ്ങൾ എത്രയും മര്യാദയായും മിതമായ സ്വരത്തിലും പറയണമെന്നെ ഇവിടെ ഉദ്ദേശമുള്ളു. അതിനാൽ സഭാതാരകപത്രാധിപർ എന്റെ ലേഖനത്തിനു മറുപടി പറവാൻ വൈമനസ്യം ഭാവിക്കയില്ലെന്നു ദൃഢമായി വിശ്വസിക്കുന്നു.

പ്രസ്താവനയായി ഇത്രമാത്രം. ഇനി കാര്യഭാഗത്തിലേക്കു പ്രവേശിക്കാം. മാർത്തോമ്മാസഭയിലെ പട്ടത്വം എന്നുള്ളതാണല്ലോ പ്രകൃതം. ഇതു സാധുവാണെന്നോ അല്ലെന്നോ കാണിക്കുന്നതിനു രണ്ടുവഴികളാണുള്ളതു.

൧. മാർത്തോമ്മാ സഭയിലെ പട്ടത്വം പ്രസ്തുത സഭയുടെ അഭിപ്രായപ്രകാരം തന്നെ അസാധുവാണെന്നു കാണിക്കുക.

൨. പട്ടത്വം സംബന്ധിച്ചു പ്രസ്തുത സഭയിലെ ആചാരനടപടികൾ നീതിക്കും യുക്തിക്കും ചേർന്നതല്ലെന്നു കാണിക്കുക. ഈ രണ്ടു ന്യായങ്ങളിൻപ്രകാരവും പ്രസ്തുതസഭയിലെ പട്ടത്വം അസാധുവാണെന്നു വിശദമായി തെളിയിക്കാമെന്നു എനിക്കു പൂർണ്ണധൈര്യമുണ്ടു്. ഇതിൽ ഒന്നാമത്തെ സംഗതിസംബന്ധിച്ചു മാത്രമെ ഞാൻ തല്ക്കാലം വ്യവഹരിക്കണമെന്നു വിചാരിക്കുന്നുള്ളു. ഈ ഭാഗത്തെപ്പററിയുള്ള വാദങ്ങൾ അവസാനിച്ചശേഷം രണ്ടാമത്തെ സംഗതിയെ സംബന്ധിച്ചു പ്രതിപാദിക്കാമെന്നു വിചാരിക്കുന്നു. മാർത്തോമ്മാസഭയിലെ പട്ടത്വം പ്രസ്തുതസഭയുടെ അഭിപ്രായപ്രകാരംതന്നെ അസാധുവാണെന്നു തെളിയിക്കുന്ന ന്യായങ്ങൾ താഴെ ചേർക്കുന്നു.

൧. ൧൦൮൯-ലെ ൬-ാം ലക്കം സഭാതാരകയിൽ കഴിഞ്ഞുപോയ പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ ശ്ലീഹാക്കടുത്ത കൈവെപ്പു മലങ്കരക്കു ആധീനമാക്കി എന്നു പ്രസ്താവിച്ചിരിക്കുന്നു. മാത്യൂസ് അത്താനാസ്യോസ് സുറിയാനിസഭയുടെ ഭരണം കയ്യേററകാലത്തും അതിനുമുമ്പും മലങ്കര ഭരിച്ചിരുന്ന മെത്രാന്മാർ സാധുവായ കൈവെപ്പു ഇല്ലാത്തവരായിരുന്നു എന്നാണല്ലോ ഇതിൽനിന്നു അനുമാനിക്കേണ്ടിയിരിക്കുന്നതു്. അത്താനാസ്യോസ് മെത്രാപ്പോലീത്താക്കുമുമ്പു പുലിക്കോട്ടു മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ടു മാർ ദീവന്നാസ്യോസ് എന്നീ മെത്രാന്മാരാണല്ലോ മലങ്കരസഭയെ ഭരിച്ചിരുന്നതു്. ഇവർക്കു പട്ടം ലഭിച്ചതു തൊഴിയൂർ മാർ പീലക്സീനോസ് മെത്രാനിൽനിന്നായിരുന്നു. ഈ പീലക്സീനോസിനു അദ്ദേഹത്തിനു മുമ്പു അവിടെ വാണിരുന്ന അഞ്ചാറു മെത്രാന്മാരുടെ തുടർച്ചയായ കൈവെപ്പു മുഖാന്തിരമാണ് സ്ഥാനം ലഭിച്ചതു്. ഈ മെത്രാന്മാർക്കു സ്ഥാനം ലഭിച്ചതു മാർ അത്താനാസ്യോസിനെപോലെതന്നെ അന്ത്യോഖ്യാ പാത്രിയർക്കീസുബാവായാൽ വാഴിക്കപ്പെട്ട പരദേശമെത്രാനായ മാർ ഗ്രീഗോറിയോസിൽനിന്നാണു്. ൧൭൭൨-ൽ കൊച്ചി മട്ടാഞ്ചേരി പള്ളിയിൽവച്ചാണ് ഇദ്ദേഹം പ്രസ്തുത മെത്രാന്മാരിൽ ആദ്യത്തെ ആളായ മാർ ക്രൂറീലോസിനു സ്ഥാനം കൊടുത്തതു്. ഈ ക്രൂറീലോസിന്റെ പിൻഗാമികളിൽ ഒരാളത്രെ മുൻപറഞ്ഞ മൂന്നു മെത്രാന്മാരെയും വാഴിച്ചതു്. അതിനാൽ മുൻപറഞ്ഞ മൂന്നു മെത്രാന്മാർക്കും കൈവെപ്പു പൂർണ്ണമായിട്ടില്ലാത്തതുപോലെ ഗ്രീഗോറിയോസു ബാവായാൽ വാഴിക്കപ്പെട്ട ക്രൂറീലോസിനും സ്ഥാനം പൂർണ്ണമായിട്ടില്ലായിരുന്നു എന്നു താരക സമ്മതിക്കേണ്ടിവരുന്നു. മാർ ഗ്രീഗോറിയോസിൽനിന്നു മാർ ക്രൂറീലോസിനു ലഭിച്ച സ്ഥാനം അസാധുവാകുവാൻ വല്ല കാരണവുമുണ്ടെങ്കിൽ അതിൽ ഒന്നാമത്തേതു് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അനുവാദമില്ലായ്മയും രണ്ടാമത്തേതു കൂട്ടുമെത്രാന്മാരുടെ സഹകരണമില്ലായ്മയും ആയിരിക്കണമല്ലോ. ഇതല്ലാതെ വല്ല കാരണവുമുണ്ടെങ്കിൽ താരക പറഞ്ഞുകേട്ടാൽ കൊള്ളാം.

ഇനി ഈ തോതുവച്ചു മാർത്തോമ്മാസഭയുടെ പട്ടത്വത്തെ നമുക്കു ഒന്നു പരിശോധിക്കാം.

എ- ഗ്രീഗോറിയോസു അന്ത്യോഖിൽനിന്നു സ്ഥാനം പ്രാപിച്ചു. അത്താനാസ്യോസ് അന്ത്യോഖിൽനിന്നു സ്ഥാനം പ്രാപിച്ചു.

ബി- ഗ്രീഗോറിയോസ് പാത്രിയർക്കീസിന്റെ അനുവാദമൊ കൂട്ടുമെത്രാന്മാരുടെ സഹകരണമൊ കൂടാതെ മാർ ക്രൂറീലോസിനെ വാഴിച്ചു. അത്താനാസ്യോസു പാത്രിയർക്കീസിന്റെ അനുവാദമൊ കൂട്ടുമെത്രാന്മാരുടെ സഹകരണമൊ കൂടാതെ തൊഴിയൂർ മാർ ക്രൂറീലോസിനെയും തോമ്മാസ് അത്താനാസ്യോസിനെയും വാഴിച്ചു.

സി- ഗ്രീഗോറിയോസിനാൽ വാഴിക്കപ്പെട്ട മാർ ക്രൂറീലോസിനും അദ്ദേഹത്തിന്റെ പിൻഗാമികൾക്കും ശരിയായ കൈവെപ്പില്ലെന്നു താരക ഘോഷിക്കുന്നു.

ആ സ്ഥിതിക്കു അത്താനാസ്യോസിനാൽ വാഴിക്കപ്പെട്ട തൊഴിയൂർ മാർ ക്രൂറീലോസിനും തോമ്മാസ് അത്താനാസ്യോസിനും അവരുടെ പിൻഗാമികൾക്കും സഭാതാരകയുടെ അഭിപ്രായപ്രകാരം ശരിയായ കൈവെപ്പില്ലെന്നു വന്നുകൂടുന്നു.

മാത്തോമ്മാ മെത്രാപ്പോലീത്തായുടെ കൈവെപ്പു അസാധുവാണെന്നു പ്രസ്തുതസഭ സമ്മതിക്കുന്നു എന്നുള്ളതിനു ഇതിനെക്കാൾ പ്രകടതരമായ തെളിവുകൾ അപ്രാപ്യമുണ്ടോ.

൨. മാർ അത്താനാസ്യോസിനെ മുടക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസിനു അധികാരമില്ലെങ്കിലും മുടക്കിയിട്ടുണ്ടു എന്നു താരക സമ്മതിക്കുന്നു. ഈ സ്ഥിതിക്കു പാത്രിയർക്കീസിനു മെത്രാനെ മുടക്കുവാൻ അവകാശമുണ്ടെന്നു മാർത്തോമ്മാസഭ സമ്മതിക്കുന്നതായി തെളിയിച്ചാൽ അത്താനാസ്യോസിന്റെ പട്ടം അസാധുവായി എന്നു തീർച്ചയാണല്ലോ. അതിനാൽ നമുക്കു ആ ഭാഗത്തെക്കുറിച്ചു ആലോചിക്കാം. മാർ അത്താനാസ്യോസു അന്ത്യോഖ്യയിൽനിന്നു പട്ടമേറ്റു മലങ്കര എത്തിയ അവസരത്തിൽ ഇവിടെ ചേപ്പാട്ടു മാർ ദീവന്നാസ്യോസ് ഭരിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിനു ഗവൺമെണ്ടിന്റെ സഹകരണമുണ്ടായിരുന്നതിനാൽ സുറിയാനി സഭയുടെ ഭരണം തനിക്കു വിട്ടുകിട്ടുന്നതിനുവേണ്ടി അത്താനാസ്യോസ് വളരെ പ്രയാസപ്പെടേണ്ടിവന്നു. ഇങ്ങിനെ കഷ്ടപ്പെട്ടു കഴിയുന്നകാലത്തിൽ അദ്ദേഹം തിരുവിതാംകൂർ കൊച്ചി ബ്രിട്ടീഷ് റസിഡണ്ടിന്റെ പേക്കു പല എഴുത്തുകൾ അയച്ചിട്ടുണ്ടു. അവയെല്ലാം ബ്രിട്ടീഷ് റസിഡൻസിയിൽ ഇപ്പോഴും സൂക്ഷിക്കപ്പെട്ടുവരുന്നു.

൧൮൬൫ സപ്തംബർ ൨-ാംനു അദ്ദേഹം എഴുതിയ എഴുത്തിന്റെ ആദ്യഭാഗം താഴെ ചേർക്കുന്നു.

"സാർ താങ്കളെ ഞാൻ ആദരവോടുകൂടി അറിയിച്ചുകൊള്ളുന്നതെന്തെന്നാൽ (മലയാളത്തും മറ്റിടങ്ങളിലും ഉള്ള സുറിയാനി ക്രിസ്ത്യാനികളുടെ മതസംബന്ധമായ കാര്യാദികളിലൊക്കെയും മേലദ്ധ്യക്ഷനായിരിക്കുന്ന) അന്ത്യോഖ്യാ പാത്രിയർക്കീസ് തിരുമനസ്സുകൊണ്ടു, അവിടത്തെ അറിവും വരുതിയും കൂടാതെ പ്രവൃത്തിക്കുന്ന മാർ ദീവന്നാസ്യോസു മെത്രാനെ മുടക്കിയിരിക്കുന്നു. ആ സംഗതി തിരുമനസ്സുകൊണ്ടു സമുദായത്തിനും മെത്രാച്ചനു തനിച്ചും എഴുത്തുകൾ അയച്ചിരിക്കുന്നു. ൧൮൬൬ ഫിബ്രുവരി ൧-ാംനു എന്നെ തിരുമനസ്സുകൊണ്ടു മലയാളത്തുള്ള മെത്രാപ്പോലീത്തായായി പ്രതിഷ്ഠിക്കയും അതിനുള്ള പിടിപാടോടും മറ്റു വിശ്വാസ സാക്ഷ്യങ്ങളോടുംകൂടി ഇങ്ങോട്ടു അയക്കുകയും ചെയ്തിരിക്കുന്നു". മാർ ദീവന്നാസ്യോസിന്റെ മുടക്കു സാധുവാണെന്നു മാർ അത്താനാസ്യോസ് വിചാരിക്കുന്നതായി കണ്ടുവല്ലോ. അതിനാൽ അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കര മെത്രാപ്പോലീത്തായെ മുടക്കുവാൻ അവകാശവും അധികാരവും ഉണ്ടെന്നു അദ്ദേഹത്തിനു അഭിപ്രായമുള്ളതായി അനുമാനിക്കേണ്ടിയിരിക്കുന്നു. ഈ സ്ഥിതിക്കു മാർ അത്താനാസ്യോസിന്റെ മുടക്കു അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ തന്നെ സാധുവാണെന്നു അദ്ദേഹത്തിന്റെ സ്ഥാനം മുടക്കിനാൽ അസാധുവായിതീർന്നു എന്നും തീരുമാനിക്കുന്നതിൽ വലിയ അപാകതയില്ല. പാത്രിയർക്കീസ് തന്നെ മുടക്കുകയില്ലെന്നും മുടക്കിയാൽ താൻ സ്വീകരിക്കുമെന്നും അർത്ഥം വരത്തക്കവിധത്തിൽ അദ്ദേഹം വേറെ ചില എഴുത്തുകളും എഴുതിയിട്ടുണ്ടു. ആവശ്യപ്പെട്ടാൽ അവയെപ്പറ്റി പിന്നാലെ പ്രസ്താവിക്കാം.

ഇനിയും ഇതുസംബന്ധിച്ചുതന്നെ വേറൊരു സംഗതിയെ കൂടെ ആലോചിക്കാം. ൧൮൬൮ ജനുവരി ൧൭-ാംനു മാർ അത്താനാസ്യോസ് റസിഡണ്ടു സായ്പിന്റെ പേക്കു അയച്ച മറ്റൊരെഴുത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ഒരു മെത്രാപ്പോലീത്തായെ പ്രതിഷ്ഠിക്കുന്ന സമയം (അന്ത്യോഖ്യാ സ്വദേശിയാകട്ടെ മലയാളത്തുകാരനാകട്ടെ) അയാൾ തന്റെ വിശ്വാസത്തിന്റെ സ്ഥിതിയേയും പാത്രിയർക്കീസിന്റെ സിംഹാസനത്തെ അനുസരിച്ചുകൊള്ളാമെന്നുള്ളതിനേയും ഒരു അനുസരണ വാക്കു് അടങ്ങിയതായി കൈയൊപ്പു വച്ചു ഒരുപത്രം പാത്രിയർക്കീസിനു എഴുതി കൊടുക്കേണ്ടതു് എല്ലായ്പോഴും ആവശ്യമാകുന്നു. ആയതു ഇനിക്കു വാഴ്ച കിട്ടുന്നതിനു മുമ്പായി ഞാൻ എഴുതി കൊടുത്തിട്ടുണ്ടു" പാത്രിയർക്കീസിന്റെ സിംഹാസനത്തെ അനുസരിച്ചുകൊള്ളാമെന്ന് അത്താനാസ്യോസ് എഴുതിവച്ചിട്ടുള്ള സ്ഥിതിക്കു പാത്രിയർക്കീസിന്റെ മുടക്കിനെ അനുസരിക്കയില്ലന്നൊ അനുസരിച്ചില്ലെന്നൊ പറയുന്നതിന്റെ അർത്ഥം എന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല. വിശേഷിച്ചു തന്റെ വിശ്വാസത്തെ കുറിച്ചു അത്താനാസ്യോസ്

എഴുതിവച്ചതായി പറയുന്നു. ഇതിൽനിന്നു യാക്കോബായ സഭയുടെ വിശ്വാസം അനുസരിച്ചതായി എഴുതിവച്ചു എന്നു തീൎച്ചയാകാം. അല്ലാതെ അന്ത്യോഖ്യാ പാത്രിയൎക്കീസു പട്ടം കൊടുക്കുകയില്ലെന്നുള്ളതു തീൎച്ചയാണല്ലോ. അന്ത്യോഖ്യാ പാത്രിയൎക്കീസിനു ഒരു മെത്രാനെ മുടക്കുവാൻ അവകാശവും അധികാരവും ഉണ്ടെന്നും പാത്രിയൎക്കീസ് മുടക്കിയാൽ മെത്രാന്റെ സ്ഥാനം അസാധുവാകുമെന്നും യാക്കോബായസഭ പഠിപ്പിക്കയും വിശ്വസിക്കയും ചെയ്യുന്നു. ആ വിശ്വാസത്തെ കൈക്കൊണ്ടുകൊണ്ടു് ആ നിലയിൽ അത്താനാസ്യോസ് ഏറ്റ സ്ഥാനം പാത്രിക്കീസു മുടക്കിയാൽ അസാധുവാകാതിരിക്കുന്നതെങ്ങിനെ?.

ഈ ഘട്ടത്തിൽ നമുക്കു വേറൊരു യുക്തിയെ കൂടി ആലോചിക്കാം. പാത്രിയൎക്കീസിനു മെത്രാന്മാരെ മുടക്കുവാൻ അധികാരമില്ലെന്നു സ്ഥാപിക്കുന്നതിനു താരക കൊണ്ടുവന്നിരിക്കുന്ന യുക്തികൾ പാത്രിയൎക്കീസിനെ വാഴിക്കുന്നതു മെത്രാന്മാരാണെന്നും മലങ്കര മെത്രാനും അദ്ദേഹത്തിന്റെ സഫ്രഗാന്മാരും തമ്മിൽ ഉള്ളടത്തോളം വ്യത്യാസമേ പാത്രിയൎക്കീസും മെത്രാന്മാരും തമ്മിൽ ഉള്ളു എന്നും മലങ്കര മെത്രാനെക്കാൾ മൂപ്പുകൂടിയ ഒരു സഫ്രഗാൻ മെത്രാൻ ഉണ്ടെങ്കിൽ അദ്ദേഹമായിരിക്കും പ്രാൎത്ഥനാസമയത്തു ശുബ്ഹോലോ ചൊല്ലുന്നതെന്നും മറ്റുമാണല്ലോ. ഒരു പാത്രിയൎക്കീസ് സഭയിൽ ഉള്ളപ്പോൾ അദ്ദേഹത്തെക്കാൾ പത്തോ ആയിരമോ മടങ്ങു മൂപ്പു കൂടിയ ഒരു മെത്രാൻ ഉണ്ടെങ്കിൽ അദ്ദേഹംപോലും ആ സഭസ്സിൽവച്ചു ശുബ്ഹോലോ ചൊല്ലുന്നതല്ലെന്നു താരക ഇനിയെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാം. ഇതുകൊണ്ടു മലങ്കര മെത്രാനും സഫ്രഗാന്മാരും തമ്മിലുള്ള അന്തരമല്ല പാത്രിയൎക്കീസും മറ്റു മെത്രാന്മാരും തമ്മിൽ ഉള്ളതെന്നു തീൎച്ചയാണല്ലോ. ഇനി മെത്രാന്മാർ കൂടി പട്ടാഭിഷേകം ചെയ്യുന്നതുകൊണ്ടു പാത്രിയൎക്കീസിനു വിശേഷാൽ വല്ല അധികാരവും സിദ്ധിക്കുന്നുണ്ടോ എന്നു നോക്കാം. സി. എം. എസ്സ് പ്രസ്സിൽ മാൎത്തോമ്മാ സഭവകയായി ഒരു കാനോൻ അച്ചടിച്ചിട്ടുണ്ടല്ലോ. അതിൽ ഒരു മെത്രാനു മറ്റൊരു മെത്രാനെ വാഴിക്കാമെന്നും മെത്രാനില്ലെങ്കിൽ പന്ത്രണ്ടു കത്തങ്ങൾ കൂടിയാൽ ഒരു മെത്രാനെ വാഴിക്കാമെന്നും പ്രസ്താവിച്ചിരിക്കുന്നു. ഇങ്ങിനെ ൧൨ കത്തങ്ങൾ കൂടി ഒരു മെത്രാനെ വാഴിക്കുന്നപക്ഷം അദ്ദേഹത്തെ വെറും ഒരു മൂപ്പൻകത്തനാരായി മാത്രം താരക വകവെക്കുമൊ. ഇല്ലെന്നു തീൎച്ചയാണ്. അങ്ങിനെയായിരുന്നെങ്കിൽ പാത്രിയൎക്കീസു വെറും ഒരു മൂത്തമെത്രാനാണെന്നു പറയുന്നതിനു വല്ല അൎത്ഥവുമുണ്ടെന്നു വിചാരിക്കാമായിരുന്നു. ൧൨ കത്തങ്ങൾ കൂടി വാഴിക്കുന്ന മെത്രാനായാലും അദ്ദേഹത്തിനു ഒരു കത്തനാരെ മുടക്കാമെന്നു മാൎത്തോമ്മാസഭ സമ്മതിക്കുന്നു. പന്ത്രണ്ടോ അതിലധികമൊ മെത്രാന്മാർ കൂടി വാഴിക്കുന്ന പാത്രിയൎക്കീസിനു ഒരു മെത്രാനെ മുടക്കുവാൻ അവകാശമില്ലെന്നുള്ള വാദം ഈ സ്ഥിതിക്കു എങ്ങിനെ സാധുവായിരിക്കുമെന്നു താരക സാവധാനമായി ആലോചിച്ചുനോക്കുമെന്നു വിശ്വസിക്കുന്നു. മേൽപറഞ്ഞ സംഗതികൾകൊണ്ടു ഒരു പാത്രിയൎക്കീസിനു ഒരു മെത്രാനെ മുടക്കുവാൻ അവകാശവും അധികാരവും ഉണ്ടെന്നും പാത്രിയൎക്കീസിന്റെ മുടക്കുനിമിത്തം അത്താനാസ്യോസിന്റെ പട്ടം അസാധുവായിത്തീൎന്നിട്ടുണ്ടെന്നും ആണ് മാൎത്തോമ്മാസഭയുടെ അഭിപ്രായമെന്നു അനുമാനിക്കുന്നതിൽ എന്തു അപരാധമാണുള്ളതു്.

൩. ആറാറുപള്ളിക്കേസിലെ ആവശ്യത്തിലേക്കു ആലപ്പുഴ ജില്ലാക്കോടതിയിൽനിന്നു ഒരു കമ്മീഷനെ അയച്ചു മരിച്ചുപോയ തീത്തൂസ് മാൎത്തോമ്മാ മെത്രാപ്പോലീത്തായെ വിസ്തരിക്കുകയുണ്ടായി. അതിൽ ൩-ാം പ്രതി വക്കീലിന്റെ ക്രാസിനു ഉത്തരമായി തീത്തൂസ് മാൎത്തോമ്മാ ബോധിപ്പിച്ച മൊഴിയിൽ ഇപ്രകാരം പ്രസ്താവിക്കുന്നു. "സാരമുള്ള വിപരീതങ്ങൾ ഉള്ള സഭകൾക്കു പട്ടം കൊടുക്കുകയൊ അവരിൽനിന്നു പട്ടം വാങ്ങിക്കുകയൊ ചെയ്തുകൂടാ" സാരമുള്ള വ്യത്യാസങ്ങൾ ഉള്ള സഭകളിൽനിന്നു പട്ടം വാങ്ങിക്കൂടാ എന്നു ഇതിൽ എത്രയും സ്പഷ്ടമായി പ്രസ്താവിക്കുന്നു. അങ്ങിനെയുള്ള സഭകളിൽനിന്നു വാങ്ങിക്കുന്ന പട്ടം അസാധുവാണെന്നാണല്ലോ ഇതിന്റെ അൎത്ഥം. സുറിയാനി സഭയും മൎത്തോമ്മാ സഭയും തമ്മിൽ സാരമായ വ്യത്യാസങ്ങൾ ഇല്ലെന്നു താരക പറകയില്ലെന്നു വിശ്വസിക്കുന്നു. പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കുന്നതു് എത്രയും ആവശ്യവും ഉത്തമ കാൎയ്യവും ആണെന്നു സുറിയാനിസഭ പഠിപ്പിക്കുന്നു. ഇതു വിഗ്രഹാരാധനയാണെന്നു മാ

മാർത്തോമ്മാസഭ പഠിപ്പിക്കുന്നു. വിഗ്രഹാരാധന നരകത്തിലേക്കുള്ള ടിക്കറ്റാണെന്നു രണ്ടു സഭകളും ഒരുപോലെ പഠിപ്പിക്കുന്നു. സുറിയാനി സഭ മുഴുവൻ നരകത്തിലേക്കുള്ള സാക്ഷിപത്രവും വാങ്ങിക്കൊണ്ടിരിക്കയാണെന്നാണ് മാർത്തോമ്മാ സഭയുടെ അഭിപ്രായമെന്നു തീർച്ചയായല്ലോ. ഇങ്ങിനെ പ്രസ്തുത സഭയുടെ അഭിപ്രായപ്രകാരം നരകത്തിലേക്കു പോകുവാൻ ഒരുങ്ങിയിരിക്കുന്ന ഒരാളിൽനിന്നാണ് മത്യൂസ അത്താനാസ്യോസു പട്ടമേറ്റതു എന്നു ഇവിടെ വിശിഷ്യാ സ്മരണീയമാണ്. അന്ത്യോഖ്യാ സഭയും മാർത്തോമ്മാസഭയും തമ്മിൽ ഇനിയും സാരമായ പല വ്യത്യാസങ്ങളും ഉണ്ടു. അവയെ ഇവിടെ ഉദ്ധരിക്കുന്നില്ല. തല്ക്കാല ആവശ്യത്തിനു മേൽപ്രസ്താവിച്ചതു മതിയെന്നു വിശ്വസിക്കുന്നു. മാർത്തോമ്മാ സഭയുടെ വിശ്വാസവുമായി താരതമ്യപ്പെടുത്തിയാൽ സാരമായ വ്യത്യാസങ്ങളും ഉള്ള സുറിയാനിസഭയുടെ ആത്മീയ മേലദ്ധ്യക്ഷനായ അന്ത്യോഖ്യാപാത്രിയർക്കീസിൽനിന്നാണ് മത്യൂസ അത്താനാസ്യോസു സ്ഥാനം സ്വീകരിച്ചതു. സാരമായ വ്യത്യാസങ്ങൾ ഉള്ള സഭയിൽനിന്നു പട്ടം വാങ്ങിക്കൂടാ എന്നു മാർത്തോമ്മാ സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ തീത്തൂസ് മാർത്തോമ്മാ ആർത്താറ്റു കേസിൽ മൊഴി കൊടുത്തിരിക്കുന്നു. ഇതുകൊണ്ടു അന്ത്യോഖ്യാസഭയിൽനിന്നു മാർത്തോമ്മാസഭയിൽ പട്ടമേറ്റുകൂടാ എന്നും അങ്ങിനെ ഏല്ക്കുന്നപക്ഷം അതു അസാധുവാണെന്നും മാർത്തോമ്മാസഭ പഠിപ്പിക്കുന്നതായി വിചാരിക്കാം. അങ്ങിനെയെങ്കിൽ മാർത്തോമ്മ സഭയിലെ ഇപ്പോഴത്തെ മേലദ്ധ്യക്ഷന്റെ പട്ടത്വത്തിന്റെ ആദ്യ ഉറവയായ മത്യൂസ് അത്താനാസ്യോസ അന്ത്യോഖ്യാപാത്രിയർക്കീസിൽനിന്നു ഏറ്റ സ്ഥാനം സാധുവാണെന്നു മാർത്തോമ്മാസഭ പഠിപ്പിക്കുന്നതെങ്ങിനെ? മാർത്തോമ്മാസഭ വലിയ കാര്യമായി വച്ചുകൊണ്ടിരിക്കുന്ന ശ്ലീഹാക്കടുത്ത നൽവരം ആ സഭക്കില്ലെന്നു അതിലെ ഏറ്റവും പ്രധാനപ്പെട്ടയാൾ അഭിപ്രായപ്പെട്ടിരിക്കുന്ന സ്ഥിതിക്കു സഭാതാരക അതുണ്ടെന്നു സ്ഥാപിക്കുവാൻ പുറപ്പെട്ടാൽ സാധിക്കുന്നതാണോ.

൪. ഇനി സഭാതാരകയുടെ ചില "പ്രഖ്യാപന"ങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നതിനാണ് ഞാൻ വിചാരിക്കുന്നതു. കാലം ചെയ്തു വലിയ തിരുമേനിയെക്കുറിച്ചു പറയുന്ന ഘട്ടത്തിൽ അനേകായിരം ജനങ്ങളുടെ പ്രധാനി എന്നനിലയിൽ അദ്ദേഹത്തെ ബഹുമാനിക്കുന്നതിനു തങ്ങൾ തയ്യാറാണെന്നിങ്ങിനെ സഭാതാരക ഒരിക്കൽ പ്രസ്താവിക്കയുണ്ടായിട്ടുണ്ടു. ഇതു ഇപ്പോഴത്തെ സഭാതാരക പത്രാധിപരായ മിസ്റ്റർ കെ. എൻ. ദാനിയേലിന്റെ പേനായുടെ അറ്റത്തു നിന്നു തന്നെ പുറപ്പെട്ടതുമാണ്. മാർ ദീവന്നാസ്യോസു വലിയ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഏറ്റിട്ടുള്ള സ്ഥാനം അസാധുവാണെന്നാണ് താരകയുടെ അഭിപ്രായമെന്നു ഇതിൽനിന്നു ന്യായമായി അനുമാനിക്കരുതോ. ഇതിനും പുറമെ "അന്ത്യോഖ്യാ പാത്രിയർക്കീസു പാത്രിയർക്കീസോ വേഷധാരിയോ" എന്ന തലവാചകത്തിൽ താരകയിൽ തുടരെ തുടരെ പല ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തി. പ്രസിദ്ധനോ കുപ്രസിദ്ധനോ ആയിത്തീർന്നിട്ടുള്ള എം. എൻ. ഒ. അഥവാ അദ്ദേഹം അസ്പഷ്ടാർത്ഥമായി സമ്മതിക്കുന്നപ്രകാരം മിസ്റ്റർ കെ. എൻ. ദാനിയേൽ-അതെ ഇപ്പോഴത്തെ താരകാധിപൻ അവർകൾ തന്നെ-മറ്റൊരിടത്തു പ്രസ്തുത തിരുമേനിയെപ്പറ്റി പറയുമ്പോൾ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്നു പറയുന്ന പുലിക്കോട്ടു യൌസേഫ എന്നു പ്രസ്താവിച്ചിട്ടുള്ളതായും ഞാൻ ഓർക്കുന്നുണ്ടു. ഈ പ്രസ്താവനകളിൽനിന്നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു നി. വ. ദി. മ. ശ്രീ. അന്ത്യോഖ്യയുടെ മോറാൻ മോർ ഇഗ്നാത്യോസ് യാക്കൂബ് പാത്രിയർക്കീസ് ബാവാ തിരുമേനിയിൽനിന്നു ലഭിച്ചരായ സ്ഥാനത്തെ താരക പുല്ലോളം വകവയ്ക്കുന്നില്ലെന്നും ഞാനോ എന്നെപ്പോലെയുള്ള മറ്റൊരാളോ ഒരത്തേമനിയുടെ തലയിൽ കൈവെച്ചാൽ ഉണ്ടാകുന്നതിനേക്കാൾ അധികമായ നൽവരം അദ്ദേഹത്തിനു ലഭിച്ചിട്ടുള്ളതായി താരകയ്ക്കു അഭിപ്രായമില്ലെന്നും മനസ്സിലായല്ലോ. മാർ അത്താനാസ്യോസിനു പട്ടം കൊടുത്ത ഏലിയാസ് പാത്രിയർക്കീസിന്റെ അടുത്ത പിൻഗാമിയായിരുന്ന മാർ ദീവന്നാസ്യോസിനു പട്ടം കൊടുത്ത യാക്കോബ് പാത്രിയർക്കീസ് എന്നുള്ളതും ഓർക്കേണ്ടതാണു. അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും പുലിക്കോട്ടു യൌസേഫ് കശീശാക്കു ലഭിച്ച സ്ഥാനം അസാധുവാണെങ്കിൽ പാലക്കുന്നത്തു മത്യൂസ ശെമ്മാശിര

അന്ത്യോഖ്യാ പാത്രിയക്കീസിൽനിന്നുതന്നെ ലഭിച്ചസ്ഥാനം ശ്ലീഹായ്ക്കടുത്തതിനാൽ വരവും വററിക്കൂടാത്ത ഉറവയും ആയിതീരുന്ന ശാസ്ത്രം സഭാതാരകപത്രാധിപരവർകൾ ഒന്നു പ്രസ്താവിച്ചുകേട്ടെങ്കിൽ വലിയ ഉപകാരമായിരുന്നു.

ഈ ഭാഗത്തെ സംബന്ധിച്ചു എനിക്കു പറവാനുള്ളതു പറഞ്ഞുകഴിഞ്ഞു. മേൽപറഞ്ഞ സംഗതികൾകൊണ്ടു മർത്തോമ്മാസഭയിലെ പട്ടത്വം പ്രസ്തുതസഭയുടെ അഭിപ്രായപ്രകാരംതന്നെ സാധുവല്ലെന്നു കാണാമെന്നാണു എൻെറ എളിയ ബുദ്ധിയിൽ തോന്നിയിരിക്കുന്നതു. ഞാൻ പറയുന്നതെല്ലാം ദേവലോകത്തെ യുക്തികളാണെന്നോ ഇവയ്ക്കൊന്നിനും സമാധാനം പറവാൻ ആരെക്കൊണ്ടും സാധിക്കയില്ലെന്നോ എനിക്കു അശേഷം അഭിമാനമില്ല. നീതിയെ അനീതിയും അനീതിയെ നീതിയും ആക്കുവാൻ തക്ക സാമർത്ഥ്യവും തർക്കശാസ്ത്രനൈപുണ്യവും ഉള്ള ആളെന്നു നവീകരണക്കാരിൽ പലരും സ്തുതിച്ചു പുകഴ്ത്തിപ്പോരുന്ന മിസ്റ്റർ ദാനിയേലിനു ഇതിനുള്ള സമാധാനമെന്താണെന്നറിവാൻ കൌതുകത്തോടുകൂടി കാത്തിരിക്കുന്നു.

സഭാതാരക പത്രാധിപരവർകൾ ഇതിനെപ്പററി വാദിക്കുവാൻ പുറപ്പെടുന്നുണ്ടെങ്കിൽ കഴിയുന്നതും ശകാരങ്ങളും മററും ഒഴിച്ചുവച്ചു വേണം ആരംഭിക്കുവാൻ എന്നു എനിക്കു പ്രത്യേകം അപേക്ഷയുണ്ടെന്നുകൂടെ അറിയിച്ചുകൊള്ളുന്നു. അസംബന്ധമായൊ ആഭാസമായൊ ശകാരിക്കുവാൻ പുറപ്പെടുന്നവരോടു സമാധാനം പറവാൻ ഞാൻ തയ്യാറില്ലെന്നും തങ്ങൾക്കു ഇതിനു മറുപടിയായി പറവാനുള്ള ന്യായങ്ങൾ മര്യാദയായും മിതമായസ്വരത്തിലും പറയുന്ന പക്ഷം എന്നാൽ കഴിയുന്നതു ഞാനും നോക്കാമെന്നും അല്ലാത്തപക്ഷം ഞാൻ ഇപ്പോഴെതന്നെ വാദത്തിൽനിന്നു പിൻവലിഞ്ഞിരിക്കുന്നു എന്നും മുന്നമേ അറിവിച്ചുകൊള്ളുന്നു.

---

## പരേതനായ നമ്മുടെ വലിയ തിരുമേനി.

(൧)

[എം. പി. വർക്കി]

വലിയ തിരുമേനിയും പാലക്കുന്നത്തു മാർ മത്യൂസ് അത്താനാസ്യോസും തമ്മിൽ പല സാമ്യങ്ങളുമുണ്ടെന്ന് ഈയിടെ ഒരഭിപ്രായം കാണുകയുണ്ടായി. എൻെറ അഭിപ്രായത്തിൽ സാമ്യത്തെക്കാൾ അധികം വിപരീതത്വമുണ്ടെന്നാണ്. രണ്ടുപേരും പരദേശത്തു പോയി മേൽപ്പട്ടം ഏററവരും സ്വജാതിയുടെ ഉന്നതിയെ കാംക്ഷിച്ചിരുന്നവരും ആണ്. പക്ഷെ രണ്ടുപേരുടേയും ഗതി രണ്ടുവിധമായിരുന്നു. നമ്മുടെ വലിയ തിരുമേനിയുടെ പ്രധാന ശ്രമം അന്ത്യോഖ്യാ മേലധികാരം മലങ്കരെ സ്ഥാപിക്കാനായിരുന്നു. തിരുമനസ്സുകൊണ്ട് ഈ ഉദ്ദേശ്യത്തിന് അനുരൂപമായി മരണപര്യന്തം സുസ്ഥിരമായി പ്രവർത്തിച്ചുകൊണ്ടിരുന്നു. മാർ അത്താനാസ്യോസ് മേൽപ്പട്ടമേററു മലങ്കരെവന്നു വളരെക്കാലത്തേയ്ക്കു അന്ത്യോഖ്യായുടെ ആത്മീയാധികാരത്തിനുവേണ്ടി പോരാടിക്കൊണ്ടിരുന്നു. പിന്നീടു പാത്രിയക്കീസുബാവാ അദ്ദേഹത്തെ മുടക്കുമെന്നായപ്പോൾ കബാത്തിനു പറന്നതുപോലെ ഒരു “റൈററ് എബൌട്ട് ടറൺ” കഴിച്ച് അന്ത്യോഖ്യായുടെ അധികാരത്തെ നിഷേധിക്കാൻ തുടങ്ങി. ഇങ്ങനെ പൂർവാപരവിരുദ്ധമായ നിലയെ അവലംബിച്ചു എന്ന കുററത്തിനു മാർ അത്താനാസ്യോസ് ഇട കൊടുത്തിട്ടുണ്ടെന്നു നവീകരണക്കാരുടെ വലിയൊരു ബന്ധുവായ റെയ് സാപ്പ് തന്നെ സമ്മതിച്ചിട്ടുണ്ട്. പക്ഷെ അദ്ദേഹത്തിൻെറ സമാധാനം മാർ അത്താനാസ്യോസിൻെറ അഭിപ്രായവ്യത്യാസം പരമാർത്ഥമായിരിക്കാം എന്നാണ്. മേൽപ്പട്ടം ഏൽക്കാൻ പോകുന്നതിനുമുമ്പുതന്നെ ഉദ്ദേ

ഹത്തിൽ നവീകരണലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരുന്നു എന്നും സഭ മുഴുവൻ നവീകരിപ്പാനുള്ള എളുപ്പമായ ഒരു വിദ്യയായിരുന്നു തന്റെ വിദേശാടനവും മററും എന്നും പറയുന്നവരുണ്ട്. പക്ഷെ നമുക്കു റെയ് സായ്പിന്റെ സമാധാനത്തെത്തന്നെ സ്വീകരിച്ചുനോക്കാം. ഒരാളുടെ അഭിപ്രായത്തിനു കാലക്രമേണ മാററം വരാവുന്നതും ചില സംഗതികളിൽ വരേണ്ടതുമാകുന്നു. റോമ്മാസഭയിൽ കർദിനാൾസ്ഥാനംവരെ ഉയൎന്ന ന്യൂമൻ, മാന്നിംഗ് എന്നിവർ അംഗ്ലിക്കൻ സഭയിൽ ജനിച്ചു വളൎന്നവരാണല്ലൊ. എന്നാൽ ഇങ്ങനെ പരമാൎത്ഥമായ അഭിപ്രായവ്യത്യാസം ഉണ്ടാകുന്ന ഒരാൾ ചെയ്യാൻ ന്യായമായി കടപ്പെട്ടതായ യാതൊന്നും മാർ അത്താനാസ്യോസ് ചെയ്തിട്ടില്ലെന്ന് അദ്ദേഹത്തെ കുററം വിധിക്കുന്നതിൽ യാതൊരു അബദ്ധവുമില്ല. യാക്കോബായ വിശ്വാസാചാരങ്ങളോടു യോജിച്ചുപോകാൻ തന്നെക്കൊണ്ട് ആകയില്ലെന്നു മാർ അത്താനാസ്യോസിനു് എപ്പോൾ തോന്നിയൊ ആ നിമിഷത്തിൽ അദ്ദേഹം മലങ്കര മെത്രാപ്പോലിത്താ എന്ന തന്റെ സ്ഥാനം ഒഴിഞ്ഞു സ്വസ്ഥമായിരിക്കയൊ അല്ലാത്ത പക്ഷം യാക്കോബായസഭയിൽനിന്നു വെളിക്കുപോയി ഒരു സ്വതന്ത്രസഭ സ്ഥാപിക്കാൻ ഉത്സാഹിക്കുകയൊ ചെയ്യേണ്ടതായിരുന്നു. അങ്ങിനെ ചെയ്തിരുന്നു എങ്കിൽ പിന്നീടുണ്ടായ വലിയ വ്യവഹാരങ്ങളും ധനനാശവും തീരെ കൂടാതെ കഴിക്കാമായിരുന്നു. ജാതിസ്നേഹമുള്ള ഒരാൾ ഇങ്ങനെ ചെയ്യേണ്ടതായിരുന്നു. അതല്ല സഭയിൽതന്നെ നിന്നുകൊണ്ടുപോരാടുന്ന പക്ഷം ജനങ്ങളെല്ലാം തന്നെ അനുഗമിക്കുകയാണെങ്കിൽ തരക്കേടില്ല. ജനങ്ങൾ അക്കാലത്തു നവീകരണത്തിനും സ്വാതന്ത്ര്യത്തിനും അഗ്രഹിക്കത്തക്കസ്ഥിതിയിൽ എത്തിയിരുന്നില്ലെന്നുള്ളതിനു കഷ്ടിച്ചു അഞ്ചിലൊരംശം ജനം മാത്രം അദ്ദേഹത്തെ അനുഗമിക്കാൻ ഉണ്ടായതിൽനിന്നു സ്പഷ്ടമാകുന്നു. മേൽപറഞ്ഞ രണ്ടുവിധം നോക്കിയാലും മാർ അത്താനാസ്യോസിന്റെ നില ബുദ്ധിപൂൎവ്വകമെന്നൊ ന്യായമെന്നൊ സമ്മതിക്കാൻ തരമില്ല. പിന്നെ അദ്ദേഹത്തിന്റെ ഭരണരീതിയും മേൽപട്ടക്കാൎക്കു ചേരാത്ത ചില നടപടികളും ആലോചിച്ചാൽ വലിയ തിരുമേനിയും അദ്ദേഹവും തമ്മിലുള്ള അന്തരം കുറെക്കൂടി വ്യക്തമാകുന്നതാണ്. മാർ അത്താനാസ്യോസിന്റെ ചില പ്രവൃത്തികൾ നിമിത്തം നമ്മുടെ ജാതിക്ക് അന്യസമുദായങ്ങളുടെ ഇടയിൽ പൂൎവ്വാധിക ശ്രേയസ്സുണ്ടായിട്ടുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. അതോടുകൂടി സ്വന്തം ജനങ്ങളുടെ ഇടയിൽ അദ്ദേഹത്തെക്കുറിച്ചു വെറുപ്പു ജനിക്കാൻ പല സംഗതികൾ ഉണ്ടായിട്ടുള്ള വിവരവും മറക്കാവുന്നതല്ല. ചുരുക്കിപ്പറയുന്നതായാൽ ഒരു ആംഗ്ലേയ പണ്ഡിതൻ പറഞ്ഞിരിക്കുന്നതും താഴെ തൎജ്ജമ ചെയ്തു ചേൎക്കുന്നതുമായ വാചകം മാർ അത്താനാസ്യോസിനെ സംബന്ധിച്ച് ഉപയോഗിക്കാമെന്നു തോന്നുന്നു:—

"ഹൃദയം കൂടാത്ത മനസ്സും നടത്തയോടുകൂടാത്ത ബുദ്ധിയും നന്മയോടുകൂടാത്ത സാമൎത്ഥ്യവും ഒരുവിധത്തിൽ നോക്കുന്നതായാൽ ശക്തികൾതന്നെ, എങ്കിലും അതുകൾ ഉപദ്രവത്തിനു മാത്രമായിക്കൊണ്ടുള്ള ശക്തികളായി പരിണമിക്കാവുന്നതാണ്".

ഈ ഉപന്യാസങ്ങൾ അവസാനിപ്പിക്കുന്നതിനു മുമ്പായി, വലിയ തിരുമേനിയെ നിൎവ്യാജഭക്ത്യാദരങ്ങളോടുകൂടി സ്മരിക്കുന്ന നമ്മുടെ ചെറുപ്പക്കാരുടെ ദയവായ അറിവിന്നായി അല്പം പറയാൻ തോന്നിപ്പോകുന്നു.

തിരുമേനി നമ്മുടെ സഭയ്ക്കുവേണ്ടി ഇത്രയെല്ലാം പ്രവൎത്തിച്ചതു നമുക്കെല്ലാവൎക്കും അനുകരണീയമായ ഒരു ദൃഷ്ടാന്തമായി എന്നെന്നേക്കും നിലനിൽക്കാത്തപക്ഷം അതു് ഒരുവിധത്തിൽ നോക്കുന്നതായാൽ കൃതഘ്നതയായിരിക്കും. ഒരാൾ ഒരു നന്മപ്രവൃത്തി ചെയ്യുന്നു എങ്കിൽ ആ നന്മയാകുന്ന പ്രത്യക്ഷഫലത്തിനുപുറമെ, അതു മററുള്ളവൎക്കു ഒരു ദൃഷ്ടാന്തമെന്നുള്ള ഒരു അപ്രത്യക്ഷഫലത്തിനും കാരണമാകേണ്ടതാണു്. അതുപോലെതന്നെ തിരുമേനിയുടെ ഏറിയോരു നന്മപ്രവൃത്തികളുടെ സ്മരണ നാമെല്ലാവരും സമുദായകാൎയ്യങ്ങളിൽ പൂൎവ്വാധികം ശ്രദ്ധയുള്ളവരായി ഭവിക്കുന്നതിനു് ഉപയോഗപ്പെടേണ്ടതാണു്. ഒരു സമുദായത്തിൻെറ ഭാവി അതിലെ ചെറുപ്പക്കാരുടെ നിലയെ ആശ്രയിച്ചിരിക്കുന്നു. അവർ ജാത്യാഭിമാനമുള്ളവരായി കാണപ്പെടുന്നതായാൽ ആ സമുദായത്തിൻെറ ഭാവി ശുഭസൂചകമെന്നു വിചാരിക്കാവുന്നതാണു്. ൧൦൯൯ വൃശ്ചികത്തിലെ ഇടവകപ്പത്രികയിൽ "നമ്മുടെ സ്വാൎത്ഥതല്പരത" എന്ന തലവാചകത്തിൽ ഞാൻ എഴുതിയിരുന്ന ലേഖനത്തിൽനിന്നു ഏതാനും ഭാഗം ഇവിടെ പകൎത്തുന്നതു പ്രയോജനകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. "നാം സമുദായകാൎയ്യങ്ങളിൽ അശ്രദ്ധന്മാരായും കണക്കിലധികം സ്വാൎത്ഥതല്പരന്മാരായും തീൎന്നിരിക്കുന്നു എന്നാണു സൎവ്വപ്രധാനമായി എനിക്കു പറയാനുള്ള ആവലാധിയുടെ ചുരുക്കം. അവനവൻെറ കൃഷികാൎയ്യമോ കച്ചവടകാൎയ്യമോ ഭംഗിയായി നടത്തണമെന്നുള്ളതല്ലാതെ സമുദായകാൎയ്യങ്ങളിലും കുറേശ്ശെയെങ്കിലും ശ്രദ്ധവയ്ക്കുന്ന ആളുകൾ വളരെ കുറഞ്ഞിരിക്കുന്നു. സ്വന്തകാൎയ്യങ്ങളിൽ നാം ശ്രദ്ധ വയ്ക്കുന്നതിൽ ആരും നമ്മെ കുററം പറയുന്നതല്ല. നേരെമറിച്ചു് ഓരോരുത്തരുടെ ക്ഷേമം സമുദായ ക്ഷേമത്തെ അപ്രത്യക്ഷമായിട്ടെങ്കിലും സൂചിപ്പിക്കുന്നതാകയാൽ ഇങ്ങനെ സ്വകാൎയ്യങ്ങളിൽ ശ്രദ്ധവയ്ക്കുന്നവരെ അഭിനന്ദിക്കയാണു വേണ്ടതു്. എന്നാൽ തലമറന്നു എണ്ണ തേയ്ക്കുകയെന്നു പറയാറുള്ളപോലെ സമുദായകാൎയ്യം എങ്ങനെയെങ്കിലും ആയിക്കൊള്ളട്ടെ എന്നു വിചാരിക്കുന്ന ആളുകൾ നമ്മുടെ കൂട്ടത്തിൽ വൎദ്ധിച്ചുവരികയാണെങ്കിൽ അതു ഭയങ്കരമായ ഒരവസ്ഥയല്ലയോ? കൃഷിയിലും കച്ചവടത്തിലും ഏൎപ്പെടാത്ത വേറൊരുതരക്കാറുണ്ടു്. ഇവർ സംഖ്യയിൽ കുറഞ്ഞവരെങ്കിലും പ്രധാനന്മാരായി ഗണിക്കപ്പെടേണ്ടവരാകയാൽ ഇവരുടെ സ്വാൎത്ഥ തല്പരതയാണു് അധികം ദുഃഖഹേതുവായിരിക്കുന്നതു്. ഇംഗ്ലീഷു പഠിച്ചവർ നമ്മുടെ സമുദായത്തിനു അലങ്കാരവും അഭിമാനകാരണവും ആണെങ്കിലും ഇവരും ഇംഗ്ലീഷു പഠിക്കാത്തവരെപ്പോലെതന്നെ മിക്കവാറും സ്വാൎത്ഥതല്പരന്മാരായി കാണപ്പെടുന്നു. ജാത്യാഭിമാനം മുതലായ സൽഗുണങ്ങൾകൊണ്ടു് ഓരോ രാജ്യത്തിനും സമുദായത്തിനും ഉണ്ടായിട്ടുള്ള ക്ഷേമത്തെക്കുറിച്ചു് അറിയാൻ അധികം സൌകൎയ്യം ലഭിച്ചിട്ടുള്ള ഇവരുടെ സ്വാൎത്ഥതല്പരത സുറിയാനി സമുദായ ക്ഷേമകാംക്ഷികളെ നല്ലപോലെ പരിഭ്രമിപ്പിക്കുന്നുണ്ടു്"

ഏഴു കൊല്ലത്തിനു മുമ്പു് എഴുതപ്പെട്ട ഈ വാചകങ്ങൾ ഇപ്പോഴത്തെ അവസ്ഥയെ ശരിയായി കുറിക്കുന്നു എന്നു പറയാം. ഇംഗ്ലീഷു പഠിച്ചവരിൽ പലരും സമുദായ കാൎയ്യങ്ങളിൽ പ്രവേശിച്ചു് സമുദായത്തിൻെറ വിശ്വസ്ത നായകന്മാരായിത്തീൎന്നിട്ടുണ്ടെന്നു സസന്തോഷം സമ്മതിക്കാം. പക്ഷെ മിക്കവരും അശ്രദ്ധന്മാരായി പിൻവലിഞ്ഞു നിൽക്കുന്നു. സമുദാ

യത്തെ പൊതുവെ സംബന്ധിക്കുന്ന വലിയ കാൎയ്യങ്ങളിൽ മുന്നിട്ടുനിന്നു പ്രവൎത്തിക്കാൻ എല്ലാവരേയും കൊണ്ടു സാധിച്ചു എന്നു വരുന്നതല്ലെങ്കിലും അവരവരുടെ ശക്തിക്കുതക്കവണ്ണം ചുററുമുള്ളവരെ നന്നാക്കുകയും സമുദായത്തെ ഉയൎത്തുകയും ചെയ്വാൻ എല്ലാവരെക്കൊണ്ടും കഴിയുന്നതാണ്. അതായതു് ഇടവകക്കാൎയ്യങ്ങൾ അന്വേഷിക്കുക, ഇടവകയിലെ വിദ്യാഭ്യാസസ്ഥിതിയെ നന്നാക്കുക, നമ്മുടെ പഴയ ആളുകളുടെ ഓരോ തെററായ ധാരണ നീക്കുക മുതലായി അനേകം കാൎയ്യങ്ങൾ നമ്മുടെ ചെറുപ്പക്കാരാൽ സാദ്ധ്യമാണ്. നമ്മുടെ ജനം പൊതുവെ നോക്കുന്നതായാൽ വിദ്യയിൽ താണുകിടക്കുന്നു എങ്കിലും, വേണ്ടവിധത്തിൽ പറഞ്ഞുകൊടുക്കുന്നതായാൽ ഏതു ശീമക്കാൎയ്യവും മനസ്സിലാക്കാനുള്ള ശക്തി അവൎക്കുണ്ടെന്നു തീൎച്ചയാണ്. ഇങ്ങനെ പറഞ്ഞു മനസ്സിലാക്കാനുള്ള ഒരു ചുമതല നമ്മുടെ ചെറുപ്പക്കാൎക്കു പ്രത്യേകിച്ചുണ്ടു്. "മിന്നുന്നതെല്ലാം പൊന്നല്ല" എന്ന പഴഞ്ചൊല്ലിൻെറ അൎത്ഥം പരിഷ്കൃതരീതിയിൽ നമ്മുടെ ജനം അറിയേണ്ടതു് അത്യാവശ്യമായിരിക്കുന്നു. അതുപോലെതന്നെ "അച്ഛൻ ആനകേറിയാൽ മകൻെറ ആസനത്തിൽ തഴമ്പു കാണുകയില്ല" എന്നുള്ള ചൊല്ലു ഏതെല്ലാം അവസ്ഥകളിൽ പ്രയോഗിക്കാമെന്നുള്ളതും നമ്മുടെ ജനസാമാന്യം അറിയേണ്ടതു പ്രയോജനകരമാണ്. പത്തൊമ്പതാം ശതാബ്ദത്തിൻെറ ആരംഭത്തിങ്കൽ ബുക്കാനാൻസായ്പ് സുറിയാനിസഭയെ സന്ദൎശിച്ചു. ഇരുപതാം നൂററാണ്ടിൻെറ ആരംഭകാലമായ ഇപ്പോൾ നമ്മുടെ പാത്രിയൎക്കീസു ബാവാതിരുമനസ്സുകൊണ്ടു മലങ്കര സഭയെ സന്ദൎശിക്കാൻ എത്തിയിരിക്കുന്നു. ഇരുപത്തൊന്നാം നൂററാണ്ടിൻെറ ആരംഭത്തിങ്കൽ എന്താണുണ്ടാകുന്നതെന്നു നമുക്കറിഞ്ഞുകൂടാ. അതെന്തുതന്നെയായാലും സഭയുടെ ഭാവി അതിൻെറ ചെറുപ്പക്കാരെ ആശ്രയിച്ചിരിക്കുന്നു എന്നു പറഞ്ഞു ചുരുക്കുന്നു.

ശുഭം.

---

## ഹൈച്ചൎച്ചുകാരുടെ ഉരകല്ലിൽ യാക്കോബായ വിശ്വാസാചാരങ്ങളുടെ മാററു.

അപ്പോസ്തോലന്മാരാൽ സ്ഥാപിതമായതും അവരുടെ പിൻഗാമികളായ പരിശുദ്ധപിതാക്കന്മാർ പരിശുദ്ധാത്മാവുമൂലം സഭയിൽ ഏൎപ്പെടുത്തപ്പെട്ടിട്ടുള്ളതുമായ ഓരോ വിശ്വാസാചാരങ്ങൾ എല്ലാം വെറും ചുക്കാണെന്നും അവ പാശ്ചാത്യന്മാരുടെ ഉരകല്ലിൽ ഉരച്ചു നോക്കാമെങ്കിൽ ശുദ്ധതെളിഞ്ഞ ചെമ്പായി കാണാമെന്നും അവയെല്ലാം വെറും മൂഢതകളാണെന്നും മററും പ്രതിനിമിഷം കൊട്ടിഘോഷിച്ചുകൊണ്ടിരിക്കുന്ന വലിയൊരു ജനസമുദായത്തിനിടയിൽ അധിവസിച്ചുവരുന്ന പൌരസ്ത്യക്രിസ്ത്യാനികളായ നമ്മൾ നമ്മളുടെ വിശ്വാസാചാരങ്ങളെ പാശ്ചാത്യന്മാരും വേദശാസ്ത്രത്തിൽ അനിതരസാധാരണമായ പാണ്ഡിത്യം ഉള്ളവർ എന്നു ഇതരമതസ്ഥന്മാരാൽ സമ്മതിക്കപ്പെട്ടിട്ടുള്ളവരുമായ ഹൈച്ചൎച്ചുകാരുടെ ഉരകല്ലിൽ ഒന്നു ഉരച്ചു മാററു അറിയേണ്ടതു അത്യന്താവശ്യമാകയാൽ ആ വഴിയിലേക്കുള്ള എൻെറ പ്രയത്നത്തെ പത്രികയിൽ ചേൎത്തു പ്രസിദ്ധം ചെയ്യണമെന്നപേക്ഷിക്കുന്നു. പതിനാറാം ശതാബ്ദത്തിൽ ഉണ്ടായ മതബഹളം നിമിത്തം റോമാസഭയുടെ അധികാരത്തേയും "തെററിക്കൂടാത്ത" ചുത്തമാനപാപ്പാച്ചൻെറ പാപപൊറുതി ചീട്ടിനേയും എതിൎത്തുകൊണ്ടു, ലൂതറിൻെറകീഴിൽ ജനക്കൂട്ടം "പ്രൊട്ടസ്റ്റൻറുകാർ" എന്ന പേരിനെ ധരിച്ചുകൊണ്ടു ഒരു സഭയായിത്തീൎന്നിട്ടുള്ള വിവരം പത്രികവായനക്കാർ വളരെ മുമ്പേതന്നെ അറിഞ്ഞിട്ടുള്ള ഒരു സംഗതിയാണല്ലൊ. ഇവർ റോമാസഭയുടെ വല്യതായ മൂഢതയേയും അനല്പമായ ദു

രാചാരങ്ങളേയും കണ്ടു അവയെല്ലാം ഒന്നടങ്കമായി തിരസ്കരിച്ചു എങ്കിലും, മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ മുതലായ കാതലായ വിശ്വാസങ്ങളെ സമ്മതിച്ചുകൊണ്ടു, റോമാസഭക്കുള്ള ആ വിശ്വാസങ്ങളെ ത്യജിക്കയും ചെയ്തു ഈ അംഗ്ലീയക്കാരിൽ അന്നേ ൩൨൦-ൽ ചില്വാനം മതഭേദങ്ങൾ ഉണ്ടെന്നു കേൾക്കുമ്പോൾ തന്നെ വിശ്വാസത്തിന്റെ അടിസ്ഥാനമായ വേദപുസ്തകത്തെ ഇവർ ഏതെല്ലാം പ്രകാരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടെന്നുള്ളതു സ്പഷ്ടമായി തെളിയുന്നുണ്ടല്ലൊ.

എന്നാൽ "പ്രൊട്ടസ്റ്റന്റുകാർ" എന്ന പേരിനേയും, ബോധിച്ചതുപോലെയുള്ള നടപടികളേയും "കുത്സിതങ്ങളായി കരുതി, ആ അംഗ്ലിയക്കാരിൽ" അന്നൊ ചക്രവൎത്തികൾ, പ്രഭുക്കന്മാർ, ഉദ്യോഗസ്ഥന്മാർ എന്നുവേണ്ടാ ഇംഗ്ലണ്ടിലെ ജനസംഖ്യയിൽ മുക്കാൽ ഭാഗവും ചേൎന്ന ഒരു വലിയ വലിയ ജനസമുദായം ഹൈച്ചൎച്ചുകാർ എന്നുള്ള ഒരു വിഭാഗസംജ്ഞയെ ധരിച്ചുകൊണ്ടു ഇംഗ്ലണ്ടിൽ മാത്രമല്ലാ, ഈ ഇൻഡ്യായിൽക്കൂടിയും സ്ഥിതി ചെയ്തുവരുന്നതായി അറിയാത്ത ആളുകൾ ചുരുക്കമാണല്ലൊ.

ഈ ഹൈച്ചൎച്ചുകാരിൽതന്നെ ചിലർ "നിത്യോപദേശപാലകയോഗം" എന്നൊരു സംഘം ഇംഗ്ലണ്ടിൽ ഉണ്ടാക്കി പൂൎവ്വീക അപ്പോസ്തോലിക സഭയുടെ വിശ്വാസാചാരങ്ങളോടു അംഗ്ലീയസഭയെ വേണ്ടുംവണ്ണം ഐക്യരൂപ്യമാക്കുവാൻ ശ്രമിച്ചിട്ടുണ്ടു. എന്നുമാത്രമല്ലാ, കാലാനുസൃതമായി, ഓരോ വിശ്വാസാചാരങ്ങൾ ആ പൌരസ്ത്യസഭയിൽ എന്നുവേണ്ട പരിശോധനകൾ കഴിച്ചശേഷം പൂൎണ്ണനിൎമ്മലമാണെന്നു കാണുകയാൽ അംഗീകരിച്ചിട്ടുമുണ്ടു, ഈ ഹൈച്ചൎച്ചുകാർ പൌരസ്ത്യക്രിസ്ത്യാനികളുടെ അപ്പോസ്തോലീക ഉപദേശങ്ങളേയും വിശ്വാസങ്ങളേയും അമൂല്യങ്ങളായി കരുതിക്കൊണ്ടു അവരുമായി ഒരു സഖ്യം ഉണ്ടാക്കുവാൻവേണ്ടി പരിശ്രമം ചെയ്തിട്ടുമുണ്ടു ഇപ്പോൾ ചെയ്യുന്നുമുണ്ടു, ഈ ഹൈച്ചൎച്ചുകാരുടെ വിശ്വാസാചാരങ്ങൾ പൌരസ്ത്യക്രിസ്ത്യാനികളായ നമ്മുടെ സത്യവിശ്വാസാചാരങ്ങളോടു ഒട്ടധികം സാമ്യമുണ്ടെന്നു മാത്രമല്ല നമ്മുടെ പാത്രിയൎക്കാസിംഹാസനത്തോടു അമിതമായ ബഹുമാനവും ഉള്ളവരുമാകുന്നു. പൌരസ്ത്യക്രിസ്ത്യാനികളുമായ സഖ്യതയെപ്പറ്റി അമേരിക്കയിലെ ഫോണ്ടുലാക്കു് ബിഷോപ്പ് ഒരു പ്രസംഗത്തിൽ പറഞ്ഞതു എന്തെന്നാൽ "അമേരിക്കക്കാരായ നാം അവിശ്വാസത്തിൽനിന്നും പ്രൊട്ടസ്റ്റന്റുകാരുടെ അവ്യവസ്ഥതയിൽ നിന്നും പുറത്താക്കപ്പെടണം. പൌരസ്ത്യക്രിസ്ത്യാനികളോടും അവിടങ്ങളിലുള്ള നാല്, പ്രാചീന അപ്പോസ്തോലികസിംഹാസനങ്ങൾ ഐക്യതപ്പെട്ടിരിക്കണം" ഈ ഭാഗംകൊണ്ടുതന്നെ സഖ്യതക്കുള്ള അവരുടെ അത്യന്ത ആഗ്രഹത്തെ മനസ്സിലാക്കാമല്ലൊ. ഈ ഹൈച്ചൎച്ചുകാർ വിശ്വാസത്തിൽ എന്നല്ലാ- കൎമ്മാചാരങ്ങളിൽപോലും വളരെ നിഷ്ഠയുള്ളവരും "വിശുദ്ധ അപ്പോസ്തോലന്മാർ ഇപ്പോഴും പ്രസംഗിച്ചുനടക്കയാണു" നമുക്കുപോലും ഇല്ലാത്ത വിശ്വാസത്തോടുകൂടിയിരിക്കുന്നവരുമാണ്. ഇവരുടെ ഉരകല്ലു അപ്പോസ്തോലീക പാറയുടെ ഒരു കോണിൽനിന്നു വെട്ടിയെടുത്തിട്ടുള്ളതാകയാൽ അവയിന്മേൽ ആണ നമ്മുടെ അപ്പോസ്തോലികവിശ്വാസങ്ങളെ ഞാൻ ഉരയ്ക്കുവാൻ ഭാവിക്കുന്നതു. ഈ രാജ്യത്തെ സി. എം. എസ്സുകാരെക്കാൾ അഞ്ഞൂറുമടങ്ങു ജനവലിപ്പവും ഈ നാട്ടിലെ നവീകരണക്കാരേക്കാൾ അമ്പതിനായിരംമടങ്ങു ജനവലിപ്പവും അധികമുള്ളവരാണു ഹൈച്ചൎച്ചുകാർ എന്നു ഈ ഘട്ടത്തിൽ വായനക്കാർ പ്രത്യേകം മനസ്സിലാക്കിക്കൊള്ളണം. ഒന്നാമതായി ഇവരുടെ ചാണയിൽ മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയെത്തന്നെ ഉരച്ചുനോക്കാം.

മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന "തെറ്റും ഭോഷത്വമാണെന്നുള്ളതിനും പുറമെ" അവ വേദവിപരീതവും അപ്പോസ്തോലികകാലത്തു നടപ്പില്ലാഞ്ഞതും ഇടക്കാലത്തു നെസ്തോർകാരുടെയും റോമാക്കാരുടെയും ആഗമനംമൂലം വലിഞ്ഞു നുഴഞ്ഞുകയറിയതാണെന്നും ഈ പ്രാൎത്ഥനമൂലം ആളുകൾ ഈയക്കട്ടി ജലത്തിൽ താഴുന്നതുപോലെ അഗ്നിനരകത്തിൽ താണുപോകുമെന്നും" മറ്റും അകമേയില്ലെങ്കിലും ഗത്യന്തരമില്ലായ്കയാൽ പുറമെ സധൈൎയ്യം തട്ടിവിടുന്ന നവീകരണക്കാരുടെയും അവരുടെ നായകൻ ചതുരംഗലോലുപനായ കെ. എൻ. ഡി. യുടെയും

തൽസംബന്ധമായ ഈ അഭിപ്രായപ്രകടനങ്ങൾ വെളിക്കിറങ്ങിത്തുടങ്ങിയ കാലത്തുതന്നെ ഈ നാട്ടിലെ സി. എം. എസ്സുകാരുടെ സഭാനാവു എന്ന നിലയിൽ നടത്തപ്പെടുന്ന മലയാളമിത്രം മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയെസംബന്ധിച്ച പത്രികയുമായി വലിയ കഠോരവാദം നടത്തുകയും "അടിയിൽ വീണാലും കാലു മീതെ ഇരിക്കണം"മെന്നുള്ള പഴഞ്ചൊല്ലു "ലാ" അനുസരിച്ചു മുമ്പോട്ടു മുമ്പോട്ടു ഗമിക്കയും ഒടുവിൽ, ആൎച്ചുബിഷോപ്പ് മരിച്ചവൎക്കുവേണ്ടിയും വിശിഷ്യാ ട്രാൻസ്വാൽ യുദ്ധത്തിൽ മരിച്ചവൎക്കുവേണ്ടിയും, നാടുനീങ്ങിയ വിക്ടോറിയാ മഹാരാണിക്കുവേണ്ടിയും മായമില്ലാത്ത പ്രാൎത്ഥന കഴിക്കയും അങ്ങിനെ പ്രാൎത്ഥിപ്പാൻ തന്റെ അധികാരത്തിലുള്ള പള്ളികൾക്കു കല്പന അയക്കയും ചെയ്തതിനെ ഇടവകപത്രിക സാക്ഷിയായി ചൂണ്ടികാണിച്ചപ്പോൾ; "വള്ളത്തേലും വഹിയാ കരക്കും വഹിയാ" എന്ന മട്ടിൽ മിത്രാധിപർ പരിഭ്രമിച്ചുകൊണ്ടു അതു അംഗ്ലിയാസഭയിലെ "അനുസരണം കെട്ടവരുടെ" പ്രവൃത്തിയാണെന്നും "ഏവംവിധങ്ങളായ അഴിമതികളെ അംഗ്ലിയാസഭയിൽനിന്നു ബഹിഷ്കരിക്കുന്നതിനു സഭാനാഥന്മാർ ശ്രമിക്കുന്നുണ്ടെന്നും" പറഞ്ഞു തോററു കരിഞ്ഞു തൊപ്പിയിട്ടു മണ്ടിയതു പത്രികവായനക്കാർ ഓൎക്കുന്നുണ്ടായിരിക്കുമല്ലൊ.

എന്നാൽ ഹൈചൎച്ചുകാരൊ, മരിച്ചവൎക്കു ജീവികളുടെ പ്രാൎത്ഥനയാൽ ഗുണം സിദ്ധിക്കുമെന്നും അവ വേദാനുസരണവും അപ്പോസ്തലികകാലത്തു ധാരാളം നടപ്പുണ്ടായിരുന്നതാണെന്നും പറഞ്ഞു പ്രാൎത്ഥിക്കയും അങ്ങിനെ പ്രാൎത്ഥിപ്പാൻ "മിത്രയുക്തിപ്രകാരം അംഗ്ലിയാസഭയിലെ അനുസരണംകെട്ടവരായ ബിഷോപ്പന്മാർ" പ്രാൎത്ഥനകൾ എഴുതികൊടുക്കയും പ്രാൎത്ഥിക്കാൻ കുൎബ്ബാനസമയത്തു ജനങ്ങളോടു ആവശ്യപ്പെടുകയും ചെയ്യുന്നു, ഇവിടെയാണു നമ്മുടെ വിശ്വാസത്തിന്റെ മാററു അറിയേണ്ടതു. "വേദപുസ്തകപരിജ്ഞാനം അശേഷമില്ലാത്ത മൂഢന്മാരായ" യാക്കോബായസുറിയാനിക്കാരുടെ ഈ മൂഢവേദജ്ഞന്മാരായ ഹൈചൎച്ചുകാർ ഇതാ, അടിപടലെ സ്വീകരിക്കുന്ന മാററിന്റെ ശോഭകണ്ടുവൊ ഹേയ് ഇവിടെ ആരാണു കള്ളൻ, നവീകരണക്കാരൊ, സി. എം. എസ്സുകാരൊ, യാക്കോബായക്കാരൊ? ഹൈചൎച്ചുകാരൊ? എന്തിനു സംശയിക്കുന്നു തീൎത്തുപറയണം. ഇതിൽ വരിമുറിഞ്ഞ കള്ളൻ ആരാണു മരിച്ചവൎക്കുവേണ്ടിയുള്ള നമ്മുടെ പ്രാൎത്ഥനയ്ക്കു ഹൈചൎച്ചുകാരുടെ ഉരകല്ലിൽ പത്തല്ലാ- പത്തര അല്ലാ- പതിനൊന്നുമാററും കാണുന്നു. അതു കിടക്കട്ടെ. മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന എന്നു കേട്ടാൽ ചതുൎദ്ധിൽ വരുന്ന നവീകരണക്കാർ ആ പ്രാൎത്ഥനകൊണ്ടു നിറഞ്ഞ ഹൈചൎച്ചുകാരുടെ കോളേജിൽ ഇരാ എം. പി. പോതനെ അയച്ചിരിക്കുന്നു. എന്താ- ആ പ്രാൎത്ഥന വേദവിപരീതവുമാണു അവിടെ അയച്ചു പഠിപ്പിക്കയും ചെയ്യാം. യാക്കോബ്യരുടെ വിശ്വാസത്തിന്റെ മാററു കണ്ടുവൊ? ഉരകല്ലിൽ ഉരച്ചാൽ തൊലിഞ്ഞ ചെമ്പൊ മലിഞ്ഞചെമ്പൊ തൊലിഞ്ഞുമലിഞ്ഞ ചെമ്പൊ എന്നു വായനക്കാർ തന്നെ വിധിക്കട്ടെ. "എങ്കനള്ളാ ഇപ്പടിതാനാ ചൊല്ലു"

"ഇനിയും തീനരകത്തിൽ യാക്കോബ്യരെ അപ്പാടെ മുക്കികളയുന്ന" പരിശുദ്ധന്മാരോടുള്ള അപേക്ഷയെത്തന്നെ രണ്ടാമതായി ഉരച്ചുനോക്കാം.

പരിശുദ്ധന്മാരോടുള്ള അപേക്ഷ "രക്ഷക്കു അതീവപ്രതിബന്ധമുണ്ടെന്നും" അതെല്ലാം അന്ത്യോഖ്യാ ഉതകകളാണെന്നും" "ചതഞ്ഞപാരമ്പൎയ്യങ്ങൾ" ആണെന്നും വിളപ്പുറത്തു ഝട്ടുകെട്ടി മാളികമേൽ നവീകരണക്കാരും സി. എം. എസ്സുകാരും ഘോഷിക്കുന്ന ഇക്കാലത്തു വേദപാണ്ഡിത്യം ധാരാളം ഉള്ള ഹൈചൎച്ചുകാർ അതിനെ എത്രമാത്രം വിലവെക്കുന്നുണ്ടെന്നു പ്രത്യക്ഷത്തിൽ കാണാവുന്നതാണു.

"പേരില്ലാലേഖകന്മാരുടെ ലേഖനങ്ങൾക്കു യാതൊരു മറുപടിയും പറകയില്ലെന്നും താരകയും വല്ല ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തുകയാണെങ്കിൽ ആയതു ശരിയായ വീട്ടുപേരും ദേശപ്പേരും പേരും വെയ്ക്കുന്നതാണെന്നും, പറയുന്ന മിസ്റ്റർ കെ- എൻ- ദാനിയേൽ അവൎകൾ, ൧൦൮൨ മകരത്തിലെ സഭാതാരകയിൽ "ഒരു ശ്രോതാവു" എന്നൊരു അസ്പഷ്ടനാമവും വെച്ചു, "വ- ദി- ശ്രീ. വട്ടശേരിൽ ഗീവറുഗീസു റമ്പാച്ചൻ അവൎകളും പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥനയും" എന്നൊരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നതു, വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കുമല്ലൊ.

യാക്കോബ്യർ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെ ഉപയോഗിച്ചാൽ അതു മഹാ വലിയ തെറ്റും മൂഢതയുമാണ്, മേൽപറഞ്ഞ താരകയിലെ ആ ലേഖനത്തിൽനിന്നു, ആ ശ്രോതാവിന്റെ ഒരു അഭിപ്രായം എന്തെന്നാൽ "ആത്മാവിലും സത്യത്തിലും വന്ദിക്കേണ്ടുന്നതിനു ഏല്പിക്കപ്പെട്ടിരിക്കുന്ന ക്രിസ്തീയമാർഗ്ഗം അതിനെ സർവ്വത്ര നിഷേധിക്കുന്നുണ്ടെന്നു പറയാതിരിപ്പാൻപാടില്ല എന്നാകുന്നു. ഈ യുക്തിപ്രകാരം ഹൈച്ചർച്ചുകാർ ആത്മാവിലും സത്യത്തിലും വന്ദിക്കേണ്ടുന്നതിനും ഏല്പിക്കപ്പെട്ടിരിക്കുന്ന, ക്രിസ്തീയമാർഗ്ഗം അല്ലെന്നാകുന്നു, എന്താ നന്നായില്ലെ- ഭേഷ് ഭേഷ് നല്ല യുക്തി കട്ടത്തയുക്തി!, ക്രൈസ്തവവേദപാരന്മാരായ ഹൈച്ചർച്ചുകാർ പരിശുദ്ധന്മാരോടുള്ള അപേക്ഷയെ "സർവ്വത്ര നിഷേധി"ക്കാത്തതുകൊണ്ടു "ആത്മാവിലും സത്യത്തിലും വന്ദിക്കേണ്ടുന്നതിനു ഏല്പിക്കപ്പെട്ടിരിക്കുന്ന ക്രിസ്തു"മാർഗ്ഗം അതല്ലാ, എന്താ- ഇതിൽ മിടുക്കൻ ആരാണ്? "ശ്രോതാവാ"യ നവീകരണക്കാരനോ ശുദ്ധവേദാന്താർത്ഥജ്ഞന്മാരായ ഹൈച്ചർച്ചുകാരോ? അതു "ആത്മാവിലും സത്യത്തിലും വന്ദിക്കേ"ണ്ടുന്നതിനായി ഈ ഭൂഗോളത്തിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന ഏകക്രിസ്തുമാർഗ്ഗമായ നവീകരണത്തിൽ ഉൾപ്പെട്ടിരിക്കുന്ന ആ ശ്രോതാവായ നവീകരണക്കാരനല്ലെ? എന്താ ചെങ്ങാതി തരക്കേടുണ്ടോ ഈ ഇരുപതാം നൂറ്റാണ്ടിൽ ഇങ്ങിനെയുള്ള തപ്പടങ്ങൾ വെളിക്കുവിട്ടാൽ ആരാണു വിലമതിക്കാത്തതു "എന്തെല്ലാ ഇവളവ പൈത്യം ഇരുക്കറയാ" നന്മനിറഞ്ഞ മറിയം ആദിയായ പ്രാർത്ഥന ചൊല്ലരുതെന്നും, കന്യാസ്ത്രീഅമ്മ പത്തുപ്രസവിച്ചു എന്നും മാവേലിക്കര പുതിയകാവുപള്ളിയിൽവച്ചു റോട്ടൻ സായ്പും പീറ്റുസായ്പും അടിച്ചുതള്ളിച്ചു ലഗാൻ മാറിയതായും റിച്ചാർഡ്സുസായ്പു മേൽ പറഞ്ഞ അപേക്ഷ ഒരിക്കലും ചൊല്ലരുതെന്നു കുട്ടികളോടു കർശനമായി പറഞ്ഞിട്ടുള്ളതായും അറിഞ്ഞിട്ടുണ്ട്. പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന യാക്കോബ്യർ പ്രാർത്ഥിച്ചാൽ അസംബന്ധം—മൂഢത, വേദവിപരീതം അസഭ്യം-നേരമറിച്ചു (താരയിലെ ശ്രോതാവിന്റെ യുക്തിപ്രകാരം) "ആത്മാവിലും സത്യത്തിലും വന്ദിക്കേ"ണ്ടുന്നതിനായി ഏല്പിക്കപ്പെട്ടിട്ടില്ലാത്തരായ ക്രിസ്തീയമാർഗ്ഗമാകുന്ന" ഹൈച്ചർച്ചുകാർ പ്രാർത്ഥിച്ചാൽ, അതു, വേദാനുസരണം ക്രിസ്തുമത സത്യം അപ്പോസ്തോലിക ഉപദേശം. ഇവിടെയാണു ഈ കള്ള ബെറപ്പ്ലാസന്മാരുടെ വഞ്ചന കാണേണ്ടുന്നതു പക്ഷേ ഇവിടെ ഒരു സംഗതി പ്രത്യേകം വിചാരിപ്പാനുണ്ടു, പരിശുദ്ധന്മാരോടുള്ള അപേക്ഷ ധാരാളം ഉപയോഗിക്കുന്നതുകൊണ്ടു ഹൈച്ചർച്ചുകാർ "ആത്മാവിലും സത്യത്തിലും വന്ദിക്കേ"ണ്ടുന്നതിനു ഏല്പിക്കപ്പെട്ടിട്ടുള്ള ക്രിസ്തുമാർഗ്ഗം അല്ലന്നാണല്ലൊ താരകയിലെ ശ്രോതാവിന്റെ വാചകംകൊണ്ടു വൈശദ്യമാകുന്നതു. അങ്ങിനെയുള്ള ഹൈച്ചർച്ചുകാരുടെ കോളേജിൽ എം. പി. പോത്തനെ അയച്ചിട്ടുള്ളതു എന്തുദ്ദേശത്തുമ്മേൽ ആണെന്നു കേട്ടാൽ കൊള്ളായിരുന്നു ഇതു "എന്റെ പിള്ള അല്ലവാ" എന്നുള്ള പാണ്ടിക്കാരന്റെ പഴമൊഴിയായിരിക്കും നവീകരണക്കാരിൽനിന്നു ഇതിനുള്ള ഉത്തരം

ഇവിടെയാണു നമ്മുടെ വിശ്വാസത്തെ നല്ലവണ്ണം ഉരക്കേണ്ടുന്നതു, റോമാക്കാരുടെയും നെസ്തോർക്കാരുടെയും വരവുമൂലം ഈ വിശ്വാസം യാക്കോബായ സഭയിൽ നുഴഞ്ഞു കയറി എന്നു പറയുന്ന നവീകരണക്കാരും സി. എം. എസ്സ്. കാരും റോമാക്കാരുടെ അധികാരത്തേയും വിശ്വാസങ്ങളേയും വിസർജ്ജിച്ച ഹൈച്ചർച്ചുകാരിൽ ഈ പരിശുദ്ധന്മാരോടുള്ള അപേക്ഷ എങ്ങിനെ നുഴഞ്ഞു കയറി എന്നു ഒന്നു പറഞ്ഞുകേട്ടാൽ വലിയ ഉപകാരം. ആ പ്രാർത്ഥന വേദവിപരീതം. ആ വിപരീതികളുടെ കോളേജിൽ അയച്ചു പഠിപ്പിക്കയും ചെയ്യാം. ഇതുകൊണ്ടു തെളിയുന്നതു നവീകരണക്കാർ ഈ വിശ്വാസം സ്വീകരിക്കുന്നു എന്നും യാക്കോബായ വിശ്വാസങ്ങളെ വെറുത്തു നവീകരണം ഉണ്ടാക്കിയതുമൂലം യാക്കോബ്യവിശ്വാസങ്ങളെ പരസ്യമായി കൈക്കൊള്ളുവാനുള്ള ലജ്ജനിമിത്തം കുറ്റം പറയുന്നതാണെന്നും തന്നെ അതു പോകട്ടെ, വേദശാസ്ത്രത്തിൽ അനിതരസാധാരണയായ നൈപുണ്യം പ്രാപിച്ചവർ ലോകം ഒക്കെയും സമ്മതിക്കുന്ന ഹൈച്ചർച്ചുകാർ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെ എത്ര വില വെക്കുന്നുണ്ടെന്നു നോക്കാം. പരിശുദ്ധന്മാരുടെ പെരുന്നാൾ ആഘോഷിക്കുന്ന ദിവസം അവരുടെ കബറുകൾ അവർ മുട്ടുകുത്തികിടന്നു നിലവിളിക്കുന്നു അവരോടു മദ്ധ്യസ്ഥതയാചിക്കുന്നു അവരുടെ ക

ചെറുങ്കൽ നേർച്ചകഴിക്കുന്ന സഭയാൽ വല്ലയിടത്തും വല്ല വേദവിപരീതം അംകുരിക്കയാണെങ്കിൽ അതു ഇല്ലാതാകുന്നതിനുവേണ്ടി പരിശുദ്ധന്മാരോടും കന്യകമറിയാമിനോടുംഉള്ള അപേക്ഷ ചേർത്തു പ്രാർത്ഥനഎഴുതി അതു നോക്കി പ്രാർത്ഥിപ്പാൻ തങ്ങളുടെ ഇടവകകളിലേക്കു അതാതു ബിഷൊപ്പന്മാർ അയക്കുന്നു, അവർ അതു നോക്കി ദിറക്കു പ്രാർത്ഥിക്കുന്നു പരിശുദ്ധന്മാരോടുള്ള അപേക്ഷയെ ശ്ലാഘിച്ചു അതു അപ്പോസ്തോലീകഉപദേശം ആകയാൽ അതിനെ ക്രിസ്ത്യാനിസഭ അംഗീകരിക്കേണ്ടതാണെന്നും കാണിച്ചു അവർ ധാരാളം പുസ്തകങ്ങൾ അടിച്ചുവിടുന്നു "ലിവിങ്ങ്ചർച്ച്", ചർച്ച്ടൈംസ്, എപ്പിപ്പാനി മുതലായ പത്രങ്ങളിൽ ഇതുകൾ ധാരാളം പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നു. ഇവിടെയാണു നമ്മുടെ വിശ്വാസത്തിന്റെ മാറ്റു അറിയേണ്ടതു ഇതുസംബന്ധിച്ചു ഹൈച്ചർച്ചുകാരനായ അമേരിക്കയിൽ ഫോണ്ടുലാക്കിലെ ബിഷോപ്പു പറഞ്ഞ ഒരു പ്രസംഗം അംഗ്ലിയാസഭയും കിഴക്കൻ സഭകളും തമ്മിലുള്ള സാഹിത്യം എന്ന തലവാചകത്തിൽ പത്രികയിൽ ചേർത്തിരുന്നതിന്റെ ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു.

"പരിശുദ്ധന്മാരോടുള്ള അപേക്ഷ വെറും ആചാരം മാത്രമാണെന്നു ചിലർ പറയും അല്ലാ ഒരു ഉപദേശത്തിന്മേൽ അടിസ്ഥാനപ്പെടുത്തിയ ആചാരം ആകുന്നു സഭ ഒരു ശരീരം ആകുന്നു മരിച്ചുപോയ പരിശുദ്ധന്മാർ ക്രിസ്തുവിനോടുകൂടെയാകുന്നു അവരും നാമും ഇടവിടാതെ പൊതുവാരാധനയിൽ 'ഇരിക്കുന്ന ഇതു വിശുദ്ധ വേദവും വിശ്വാസപ്രമാണവും സാക്ഷിക്കുന്ന" സഭ മുഴുവനും ഒരാത്മശരീരമാകുന്നു നാം അവർക്കുവേണ്ടിയും അവർ നമുക്കുവേണ്ടിയും തന്നെ ഇങ്ങിനെ പൊതുവായി ചെയ്യുന്നതുപോലെ ശ്ലീഹന്മാരേയും സഹദേന്മാരേയും പരിശുദ്ധന്മാരേയും പ്രത്യേകം പ്രത്യേകം വിളിച്ചു പ്രാർത്ഥിക്കാവുന്നതാണു.

വേറൊരു സ്ഥലത്തു പറയുന്നതു "അപ്രകാരംതന്നെ കാണപ്പെടുവാൻ പാടില്ലാത്ത ലോകത്തെയും സ്വർഗ്ഗമഹത്വത്തേയും ശരിയായി ധരിക്കാതിരുന്നതു പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന ധാരാളം ഉപയോഗിക്കാത്തതുകൊണ്ടാണു. നമുക്കു കിഴക്കരിൽനിന്നു പഠിക്കാനുണ്ടു ൧൬-ാംനൂറ്റാണ്ടിൽ പരിശുദ്ധന്മാരോടുള്ള അപേക്ഷ നടപ്പില്ലാതാക്കിയതു ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയുടെ ശക്തിയെ കുറക്കുന്ന വിധത്തിൽ ആക്കാലത്തു റോമാക്കാർ ചെയ്തുവന്ന അനാചാരങ്ങളെ കണ്ടു ഭയന്നതുകൊണ്ടായിരുന്നു."

"സകല പരിശുദ്ധന്മാരേയും മാലാഖമാരേയുംകാൾ അധികം ബഹുമാനം ദൈവത്തെ പ്രസവിച്ച നിത്യകന്യക മറിയാമിനു നാം കൊടുക്കുന്നു. അവൾ കരുണയുടെ ഇരിപ്പടവും, ക്രിസ്തു നീതിയുടെ ഇരിപ്പടവുമാണെന്നും കൃപാവരങ്ങൾ അവളിൽനിന്നു നേരിട്ടു ഒഴുകുന്നുഎന്നും വിചാരിക്കുന്ന റോമാഉപദേശത്തെയാണു നമുക്കു വെറുപ്പുള്ളതു, കിഴക്കരും ഈ കാര്യത്തിൽ നമ്മോടു ചേരുന്നു."

സുറിയാനിക്കാരെ! പരിശുദ്ധന്മാരോടുള്ള നമ്മുടെ അപേക്ഷയുടെ മാറ്റു ഹൈച്ചർച്ചുകാരുടെ ഉരകല്ലിൽ പരിണത്തും മാറ്റോടുകൂടി തിളങ്ങി പ്രകാശിക്കുന്നതു കണ്ണുതുറന്നു കാണ്മീൻ! കാണ്മീൻ! ഹൈച്ചർച്ചുകാർ പ്രാർത്ഥിക്കുന്നതിനെ നിരീകരിപ്പാൻ അല്ലാതെ വേദപ്രകാരമാകട്ടെ പൂർവ്വികസഭയുടെ ഉപദേശപ്രകാരമാകട്ടെ കുറ്റം പറവാൻ തരമില്ലാത്തതിനാൽ ആ പ്രാർത്ഥന സ്വീകരിച്ചിട്ടുള്ള പാവപ്പെട്ട സുറിയാനിസഭയെ കുറ്റം പറയാമെന്നു കാണുന്നതു അവരുടെ ദുരുദ്ദേശസാദ്ധ്യത്തിനായ്‌വേണ്ടി മാത്രമാണെന്നല്ലാതെ വിചാരിപ്പാൻ തരമില്ലാ. ഹൈച്ചർച്ചുകാരുടെ ഉരകല്ലിൽ ൧൦൦ മാറ്റോടുകൂടി പ്രകാശിക്കുന്ന ഈ പ്രാർത്ഥന ആക്ഷേപിക്കുന്ന സ്വീകരണമൊ? സീ. എം. എസ്സ് ഈ കാര്യത്തിൽ നിങ്ങളുടെ സമാധാനത്തിനുള്ളവ നിങ്ങൾ നല്ലവണ്ണം അറിഞ്ഞിരുന്നാൽ കൊള്ളാമായിരുന്നു

(തുടരും.)

---

"താരകാധിപക്ഷ"

നിങ്ങളുടെ ധനുവിലെ പത്രത്തിന്റെ കവറിൽ കുറെനാളായി നിങ്ങൾ പാടിക്കൊണ്ടിരിക്കുന്ന പല്ലവിയെ വീണ്ടും ആവർത്തിച്ചിരിക്കുന്നതെന്തിനാണ്? ഒരു പത്രത്തിൽ കാണുന്ന ലേഖനങ്ങളുടെ കർത്താവ് ഗണ